# മലങ്കര ഓർത്തഡോക്സ്
# സുറിയാനി ക്രിസ്ത്യാനികളുടെ
# പെരുന്നാൾ
# ശുശ്രൂഷക്രമങ്ങൾ

ഗീതങ്ങൾ മാത്രം

പരിഭാഷകൻ
കോനാട്ട് അബ്രഹാം മൽപ്പാൻ

ഗീതരചന
സഭാകവി സി. പി. ചാണ്ടി

2010

മലങ്കര ഓർത്തഡോക്സ്
സുറിയാനി ക്രിസ്ത്യാനികളുടെ

# പെരുന്നാൾ

# ശുശ്രൂഷക്രമങ്ങൾ

ഗീതങ്ങൾ മാത്രം

പരിഭാഷകൻ

കോനാട്ട് അബ്രഹാം മൽപ്പാൻ

ഗീതരചന

സഭാകവി സി. പി. ചാണ്ടി

# മലങ്കര ഓർത്തഡോക്സ്
# സുറിയാനി ക്രിസ്ത്യാനികളുടെ
# പെരുന്നാൾ ശുശ്രൂഷക്രമങ്ങൾ

ഇരുപത്തിയഞ്ചാം പതിപ്പ് - 2010

കോപ്പി - 10000

പ്രസിദ്ധീകരണം:

**എം. ഒ. സി. പബ്ലിക്കേഷൻസ്**

**കാതോലിക്കേറ്റ് അരമന**

**കോട്ടയം**

ടൈപ്പ് സെറ്റിംഗ്:

സെൻജിയോ ഗ്രാഫിക്സ്, കോട്ടയം

അച്ചടി:

ഇംപ്രഷൻസ്, കോട്ടയം

**വില: 25/-രൂപ**

**ISBN 81-86631-07-0**

# വിഷയവിവരം

# നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിലെ

# പ്രാർത്ഥനക്രമം

## സന്ധ്യാപ്രാർത്ഥന

### (കൗമാ)

## പ്രാരംഭപ്രാർത്ഥന

ദൈവമേ നിന്റെ കൃപപോലെ.... (51-ാം സങ്കീർത്തനം)

**(എനിയോനൊ-ഹൗദേസീലെദ്)**

കന്യകയാം-മാതാവിൻവ്രതമുദ്ര-യ്ക്കൂനമതെ-ന്യേ
ജാതം ചെയ്തോ-നേ! ദേവാ-ദയ ചെയ്തീടണമേ.

കാഴ്ചകളാ-ൽ ജ്ഞാനികൾ മാ-നിച്ചോ-നേ!
ആട്ടിടയൻ-മാർ നതിയർപ്പിച്ചോ-നേ! ദേവാ....

ഞങ്ങൾക്കാ-യ് കൃപയാൽ ശിശുവായോ-നേ!
ബേത്‌ലഹേ-മിൽ പിച്ച നടന്നോ-നേ! ദേവാ....

കൃപയാൽ ജാ-താ! ഗുഹയിലമർന്നോ-നേ!
പാഴ്ത്തുണിയാ-ലെ പൊതിയപ്പെട്ടോ-നേ! ദേവാ....

ശാശ്വതനാം-ജനകനിൽ നിന്നു ജനി-ച്ചു
കാലത്തി-കവിൽ ദാവീദ്യയിൽ ജാ-താ! ദേവാ....

നിജമാകും-മാന്യതയെ വന്ദി-പ്പാൻ
വിദ്വാൻമാ-രെ ആകർഷിച്ചോ-നേ! ദേവാ....

വാഴ്‌വുടയോ-ൻ! മാനവവാനോരെ-ത്തൻ
ജനനദിന-ത്തിൽ സന്തോഷിപ്പി-ച്ചോൻ ദേവാ....

ബാറെക്മോർ- ശുബഹോ....മെനഓലം....

സ്തുതിയൊടു കൂ-പ്പുക നരരേ ജനനാ-ൽ ബിം-
ബാർച്ചനയീ-ന്നും വീണ്ടൊരു സുതനെ-നാം ദേവാ....

കുറിയേലായിസ്സോൻ

കർത്താവേ ഞാൻ നിന്നെ വിളിച്ചു....

(മ്ശീഹൊ ഏസീലേദ്)

മശിഹാജാതം ചെ-യ്താ ബേതലഹേമിൽ
പ്രാചിയിൽനിന്നെത്തി-ജ്ഞാനികളവനെ മാനിപ്പാൻ
രാജാവായ്ജാതം-ചെയ്തോനെങ്ങാവോ!
ഏകട്ടഭിവാദ്യം-വന്നുവണങ്ങിൻ സാ-ഷ്ടാം-ഗം.

ജാതം ചെയ്തനൃപൻ-ബേതലഹേമിലിതാ
ഭാസുരമാം താരം-സൂരികളേയറിയി-ച്ചേ-വം
പൈതലിവൻതന്നെ-കതിരുമിവൻ-തന്നെ.
നാഥനിവൻതന്നെ-സർവ്വേശൻ ദൈവം-തന്നെ.

ബേതലഹേം ഗുഹയിൽ-ചെന്നഥ ദർശിച്ചു
പൈതലിനോടൊപ്പം-മാതാവാം മറിയാം-ത-ന്നെ
അവതാരം ചെയ്തോ-രഖിലേശൻപേർക്കായ്-
കാദീശ് കാദീശെ-ന്നാർക്കും ദൂതന്മാ-രേ-യും.

കീറത്തുണിചുറ്റി-പാറപ്പൊത്തിലിതാ-
പാൽനുകരുന്നയ്യോ-ലോകമഹോന്നത ദേ-വേ-ശൻ
തലമുറകളിൽ മുമ്പൻ-ശിശുപോൽ കരയുന്നൂ-
ഭൂതലവാസികളേ!-വന്നുവണങ്ങിൻ സാ-ഷ്ടാം-ഗം.

എത്രമനോഹരമാ-ബേതലഹേം ഗുഹയിൽ
ഈറയരും നരരും-പാടിയ മോഹന സം-ഗീ-തം
വിസ്മിതയായ് മറിയാം-ഭ്രമമാർന്നു യൗസേഫ്
കീർത്തിതനായ് പുത്രൻ-വന്നു വണങ്ങിൻ സാ-ഷ്ടാം-ഗം.

ഇന്നാൾ ദൈവത്തിൻ-നന്ദന ജനനദിനേ-
വാനവദൂതഗണം-വിസ്മയകരഗീതം-പാ-ടി
സ്തുതിദേവനുവാനിൽ-ക്ഷിതിതന്നിൽ ശാന്തി
മാനവനുത്തമമാം-ശരണവുമെന്നുൽഘോ-ഷി-ച്ചു.

ബാറെക്മോർ-ശുബഹോ....മെനഓലം....

ഗുഹയിൽ ജനിച്ചോനാം-സുതനായ് സ്തുതിപാടി
മാലാഖൻമാരോ-ടാട്ടിടയരുമീറേൻ-മാ-രും
തിരുവവതാരത്താൽ-വിടുതൽ നൽകുകയാൽ
ആഘോഷാർഹതയോ-ടവനെ സ്തുതിയാൽ വ-ന്ദി-ക്കാം.

സ്തൗമെൻകാലോസ്....

### പ്രുമിയോൻ
(ബ്രീക്കൂയൽദൊ)

ശിശുവാ-യ് സ്വയമേ വെളിവായി
നരവേ-ഷത്തിൽ ജീവി-ച്ചോ
രാശ്ചര്യ-ത്തിൻ ശിശുധന്യൻ
ആംഗ്യ-ത്താലുലകം-വാഴ്‌വോൻ

ആദാമിനെ സംരക്ഷിപ്പാൻ
വന്നൊരുനാളിൽ-ശിശുപോൽ ചാ-ഞ്ചാ-ടി.

വചനം-നരനുപദേശിച്ചോൻ
ശിശുപോൽ-മൂകത പൂകുന്നു

സ്തു-ത്യം-തദ്വിനയം ക്രൂബകൾ തൻ
ഉന്നതിയെ നീ-കൈവിട്ടു മറിയാം

നിന്നെ പാഴ്ത്തുണിയിൽ ചുറ്റാൻ
തക്കവിധത്തിൽ നീ-നിൻ-ശ്രേഷ്ഠതയെ താഴ്ത്തി.

ബാറെക്മോർ....ശുബഹോ....

യൗസേ-പ്പങ്ങേലാളിപ്പൂ
തായാം-മറിയാം മോ-ദിപ്പു
സ്വർഗ്ഗീ-യം സൈന്യം താണു
ഭൂവാ-സികളെ പ്രാ-പിച്ചു

ഈറേരും ദർശിക്കാത്തൊരു
നിൻമാനത്തെ-പാരിൽ ദ-ർശി-ച്ചാർ

ശിശുവാ-യോൻനീ പുൽക്കൂട്ടിൽ
മരുവീ-ടുന്നതുക-ണ്ടാറെ

നിൻ-ബഹുമാന്യതയെ സ്തുതിപാടി
പ്പാദം കൂപ്പി-കാഹളനാദത്താൽ

നിൻമാഹാത്മ്യം ദർശിപ്പാ
നർഹതനേടിയ മർത്യർ-ക്കേകീ സൗഭാഗ്യം

മെനഓലം....

പുനരുത്ഥാനമതില്ലായ്കിൽ
സഹേദ-ർവധമെന്തിന്നേറ്റു
പരലോ-കം നാസ്തിയതെങ്കിൽ
നല്ലോ-രെന്തിനുപോ-രാ-ടി

പുനരുത്ഥാനം കളവെങ്കിൽ
മശിഹാ മൃതരീ-ന്നെഴുന്നേറ്റി-ട്ടി-ല്ല.

മൃതരേ! നന്ദനനെനോക്കിൻ
ദൈവ-ത്തിൻ ജീവാ-രാവം

ജീ-വൻ-പൊയ്പോയോർ കേൾക്കുമ്പോൾ
കബറുകൾ പൊളിയും-സ്വാഗതമവനേകാൻ

അവരെത്തിടുമെന്നാദൂതിൻ
ചൊല്ലിയ വാക്കിൻ ശരണം-പരമാർത്ഥം-നൂനം.

മൊറിയൊ....

## എത്രോ

(മാനൂസോപ്പേക്ക്)

ആ-രാളാവൂ-വർണ്ണിപ്പാൻ ബേതലഹേമിൽ
ഇന്നുളവായ മഹാശ്ചര്യം
കണ്ടുബുധന്മാ-ർ വിസ്മിതരാ-യ്
ഒരു പൈതലിതാ-പുൽക്കൂട്ടിൽ,
കീറത്തുണിയിൽ മേവുന്നൂ
കാഴ്ചയിലവനെളിയോനെന്നാൽ
ഭ്രമമാഗ്നേയർ-ക്കേറ്റുന്നോ-ൻ.
മാനവജന്മം-പൂണ്ടോനാം
ദൈവതനൂജനിവൻ-സത്യം.

ബാറെക്മോർ-ശുബഹോ....

ഘോ-ഷിതമായീ-സുതജനനം ബേ-തലഹേമിൽ
ആകർഷിച്ചാ സുവിശേഷം
സരണിബുധന്മാർ-ക്കെളുതാക്കീ
കൈത്താരിൽ കാ-ണിക്കകളും
ഹൃത്തിൽ വിശ്വാസവുമേന്തി
ഗുഹയിൽപൂകി സൃഷ്ടിയിതിൽ
ധരണിതലത്തിൻ-സീമവരെ
പ്രഭവീശീടും-മശിഹായാം
ദുരിതവിമോചകനെ-കൂപ്പി.

മെനഓലം....

വ-ർഷിക്കട്ടേ-താതനയച്ചി-ട്ടാബാബേൽ
തീച്ചൂളയിൽ ബാ-ലൻമാ-രിൽ
വീഴ്ത്തിയ ജീവ-പ്പനിനീ-രാ
മൃതിലോകത്താ-കുലമേറും
ഭവനങ്ങളിൽ മരുവുന്നോ-രിൽ
നിന്നഭയത്തിൽ നിദ്രിതരാം
ദാസൻമാർതൻ-പിഴപോക്കീ
ട്ടവകാശം നൽ-കീടേണം
ശാശ്വതസുസ്ഥിര രാ-ജ്യത്തിൽ

(പെത്ഗോമോ)

ഹാലേ-ഉഹാലേ-നാഥൻ ചൊന്നെന്നോടെൻ തന
യൻ നീ-ഇന്നാൾ നിന്നെയുൽപ്പാദിപ്പിച്ചേൻ-

ഹാലേ....

ഏവൻഗേലിയോൻ

(കുക്കിലിയോൻ)

മക്കളിലപ്പൻ കൃപചെയ്‌വതുപോലേ....
ശരണത്താലെ നിൻകൃപയിൽ....
രക്ഷകനേ നിൻ ഗാത്രത്തെ....
മൃതരെ ജീവിപ്പിപ്പാനെഴു....

മൊറിയൊ....

(മാർ യാക്കോബിന്റെ ബോവൂസ്സൊ)

പാടിൻ പാടിൻ പാടിൻ പാടിൻ ഹാലേലൂയ്യാ
ആട്ടിടയന്മാർ ബേതലഹേമിൽ പാടിയപോലെ

വന്നീക്ഷിപ്പിൻ വാനിൻതേരിൽ വാഴുന്നോനെ
പേറീടുന്നു കന്യകചിത്രം! ഹസ്തതലത്തിൽ

ഗബ്രീയേലും വൃന്ദവുമൊപ്പം വന്ദിപ്പോനെ
യൗസേപ്പാദ്യന്മാർ പാണികളിൽ കൊണ്ടാടുന്നു

സ്തോത്രം! വാനിൽ മാഹാത്മ്യം തിങ്ങീടുന്നോനേ!
ഭൂവിൽ ജന്മശ്ലോമ്മോയാൽ മോദം ചേർത്തോനേ!

ജന്മത്താൽ ദിക്കെങ്ങും തോഷം വർഷിച്ചോനേ
പ്രേഷകതാതാ! പാവനറൂഹാ! നിത്യം സ്തോത്രം!

പാടിൻ പാടിൻ പാടിൻ പാടിൻ ഹാലേലൂയ്യാ
ആട്ടിടയന്മാർ ബേതലഹേമിൽ പാടിയപോലെ.

ശുദ്ധൻ നീ ആലോഹൊ....

# സൂത്താറാ പ്രാർത്ഥന

(മെൻഹൌബയ്മോർ)

ഞാനഞ്ചുന്നേൻ പാപത്താൽ
ശുദ്ധർക്കേകും മോദപ്പൂങ്കാവിൽ

വേലിക്കൊത്തെന്നെ നാഥാ!
എൻ പാപം രോധിക്കല്ലേ

രക്ഷിച്ചെന്നെ നരകത്തീ-
ന്നേകുകവാസം തിരുഹിതമാം സ്ഥാനേ.

ബാറെക്മോർ-ശുബഹോ....

സ്തുതിയനുതാപക്കാർ മുമ്പിൽ
വാതിൽ തുറക്കും രാജാവാമീശോ!

പാതകിയാം ഞാനർത്ഥിപ്പൂ
നൽവര ദാനത്താൽ മോദം

നൽകുക ഭാവുക ദാതാവേ!
തീരണമേ ഞാൻ നിന്നുടെ കിന്നരമായ്.

മൊറിയൊ....

(മാർ ബാലായിയുടെ ബോവൂസ്സോ)

പാപം ചെയ്തോരോടാർദ്രതയുള്ളവനേ!
അൻപുണ്ടാകണമേ നിൻ വിധിദിവസത്തിൽ

ആർത്തന്മാർ വാതിൽ മുട്ടുന്നു കൃപാലോ
കനിവോടർത്ഥനകൾക്കുത്തരമരുളണമേ

വാനവനാം താതാ! യാചിക്കുന്നടിയാ-
രീശുശ്രൂഷയെയേറ്റാർദ്രത തോന്നേണം

വാനവർ തന്നീശാ! മാനവർ തൻഗതിയേ!
ഈ ശുശ്രൂഷയേയേറ്റാർദ്രത തോന്നേണം.

ഉയരപ്പെട്ടവന്റെ രഹസ്യത്തിൽ....
ഉയരപ്പെട്ടവന്റെ മറയിൽ....
കർത്താവിന്റെ ബഹുമാനം....
വിശ്വാസപ്രമാണം, കുക്കിലിയോൻ.

# രാത്രിപ്രാർത്ഥന

ഉറക്കമില്ലാത്ത ഉണർവുള്ളവനായ....

രാത്രികാലങ്ങളിൽ കർത്താവിന്റെ ഭവനത്തിൽ നില്ക്കുന്നവരായി....

(അംക്രൂബെ ന്ബർക്കോഖ്)

മാനവ-വത്സലനേ!- ക്രുബേസ്രോപ്പേമാലാഖ
സ-ഹിതം ഞങ്ങൾ, വാ-ഴ്ത്തും കാദീശ്
പാടും പ്രണമിക്കും നാ-ഥാ! സ്തുതിതേ
നിഖില ജഗന്നിർമ്മാ-താ-വേ!
പേർഷ്യൻ-വിബുധൻമാർ-ആദ്യജനുപഹാരങ്ങളുമായ്
വ-ന്നുൾപ്പൂകി, സം-ഭ്രമസഹിതം
പ്രണമിച്ചുരചെയ്തു, നാ-ഥാ! സ്തുതി തേ നിഖില....
മനുജ-പ്രിയനേ! നിൻ-ദൈവത്വത്തിനു കാഴ്ചകളേ
യ-വരർപ്പിച്ചു, മാനിക്കുന്നൂ
സഭതിരുജനനദിനം നാഥാ! സ്തുതി തേ നിഖില....
പ്രഭയിൻ-സുപ്രഭയേ-ശാശ്വതതാതൻ തൻതനയാ!
അൻ-പാലേറ്റു നീ-നരജനനം
സ്തുതിയരുളുന്നെങ്ങൾ, നാ-ഥാ! സ്തുതി തേ. നിഖില....
പേർഷ്യൻ- വിബുധൻമാർ-കാഴ്ചകളങ്ങേക്കർപ്പിച്ചു
ബേ-തലഹേമിൽ, ഘോഷിച്ചേവം
മാനവവത്സലനേ! നാ-ഥാ സ്തുതി തേ നിഖില....
ബാറെക്മോർ-ശുബഹോ....

മെനഓലം....

മേലൂ-റിശിലേമിൽ-ഭൂവാസികളുടെ സഭയിതിലും
നിൻ-നാമത്തിൽ, നി-ദ്രിതരടിയാർ
ക്കരുളണമേ സ്മരണ, നാഥാ! സ്തുതിതേ നിഖില....
കുറിയേ....കുറിയേ.... കുറിയേ....

**ഒന്നാം കൗമാ**

**(കുക്കോയൊ-ഹെബ്‌ലെദ്‌യൽദൊ)**

മുറ്റുന്നീറ്റിൻനോ-വെന്നിൽ യൗസേപ്പൊടു ചൊന്നാൾ
നീതിജ്ഞാ! ബേതലഹേമിൽ ഗുഹയിൽപോയീ-ടാം

ഇല്ലൊരുപായും-കട്ടിലുമീയു-ള്ളോൾ-
ക്കീയുലകത്തിൽ-ഞാനാശ്രയഹീ-ന

ലോകപുരാതനനേ-ഗുഹയിൽ പ്രസവിച്ചയ്യ-യ്യോ
ജഗതീരക്ഷകനെ-ഞാൻ പുൽക്കൂട്ടിൽ പാലി-ക്കും

ഹാലേലുയ്യാ-ഉഹാലേലുയ്യാ

**ബാറെക്‌മോർ-ശുബഹോ....**

ഭാഗികമായ് ദൃഷ്ടാന്ത-ത്തിൽ നിബിയൻമാർമൂ-ലം
പൂർവ്വികതാതരൊടായ് താ-തൻ പൂർവ്വം ഭാഷി-ച്ചു

നമ്മോടിന്നീ-യന്തിമകാല-ത്തിൽ
വത്സലതനയൻ-വഴിയായ് ഭാഷിച്ചു

അവകാശിയവൻ മൂ-ലം താൻനിർമ്മിതമായ്‌ലോ-കം
ബേതലഹേം ഗുഹയിൽ ജാ-തം ചെയ്തോനവന-ല്ലോ

ഹാലേലുയ്യാ-ഉഹാലേലുയ്യാ.

**(ഇമ്രോക്ക് മോറാൻ)**

ഹാ! -ബലഹീനൻ-ഞാൻ
നാഥാ! നിന്നെ വർണ്ണിപ്പാ-ൻ വഴിപോലെ
നിൻചരിതം വചനാ-തീ-തം.
ആ-ദാ-മി-ന്റെ സൃഷ്ടാവേ! പുണ്ടേൻ
നിൻജന്മത്തിൽ-ഞാനാശ്ചര്യം
വാനവദൂതൻ-മാർ-ജഗതീ-ദാഹകമാം
നിൻജ്വാലാനിവഹം-ത-ന്നിൽ
ക-മ്പം-പൂകുമ്പോൾ

ഭൗതികമുദരം-തേമതിയാ-യി
എരിയായ്‌വാൻനിൻ-കതിരുകളിൽ-കൃപയാൽ നീ
കൈത്താരതിലവളേ-ത്താ-ങ്ങീ.

ബാറെക്മോർ-ശുബഹോ....

എൻ-വദനം ദീനം
ദൈവത്തിൻ പ്രാ-ണാത്മകനാം-കുഞ്ഞാടിൻ
മാഹാത്മ്യത്തെക്കീർ-ത്തി-പ്പാൻ
പാ-രും-വാ-നും നിറയും നിന്നേയാ
മറിയാമങ്ക-ത്തിൽ കൊണ്ടാ-ടി
ഹാ! മാനവനേ-യെന്നവിധം-പ്രസവിച്ചു
ശിശുപോൽ നീ പാലുൾ-ക്കൊണ്ടു
ജ-ഗതീ-രക്ഷകനേ!
താവക മദ്ധ്യ-സ്ഥതയാൽ ശാ-ന്തി
നേടിയ സ്വർഗ്ഗീ-യൻമാരും-ഭൗമികരും
സ്തുതി ഗീതം-തവ പാ-ടു-ന്നു.

(ലൊക്ശുബഹോമെൻ)

നാ-ഥാ! ഈ നിൻ ജന്മത്തിൻ നാ-ളിൽ
വായ്കളിൽ നിന്നെല്ലാം സ്തോ-ത്രം-തേ.

1. നിൻ-ശ്രേഷ്ഠത തന്നുന്നതി കൈ-വിട്ടു
ഹീനതയെ സ്വയമാ-ർന്നോ-നാ-കും
സ-ർവ്വ പ്രാണദനേ വർണ്ണി-ച്ചീടാൻ
മതിയാകും മൃതിയു-ള്ളോ-നേ-വൻ
ജന്മശ്രീദായകനേ! നിൻ ജന്മത്തേയുൽഘോഷിച്ചീ-ടാൻ
ഏകുകബലമെൻമനതാരിനു നിൻ ശ്രേഷ്ഠതയേ
ശോധിക്കാ-തെ
ആ-ർദ്രതയെ ഞാൻ ഘോഷിച്ചീ-ടേ-ണമേ
ദൃശ്യനദൃശ്യൻ നീ-ധന്യൻ-താൻ.

2. ആശ്ചര്യം-ഗാത്രം തന്നിൽ-പു-ത്രൻ
പൂർണ്ണതയോടെഴുന്ന-ള്ളി-പാ-ർത്താൻ
സ-മ്പൂർണ്ണതയൊടു ഗാത്രത്തിൽ-വാ-ണാൻ
മതിയായ് മരുവീടാ-നാ-ഗാത്രം
അന്യൂ-നപ്രീതിയൊടവിടധിവാസം ചെയ്താൻ
സീമാ-തീതൻ
പൂർണ്ണനരത്വമൊടമരുമ്പോൾ പൂർണ്ണാധീശത്വം
പൂണ്ടോ-നെ
വ-ർണ്ണിച്ചീടാൻ മതിയായോ-നേ-വൻ
സീമാതീതനവൻ-ധ-ന്യൻ-താൻ.

3. സാക്ഷാൽ സ്വർഗ്ഗീയതയിൽ വാ-ഴുമ്പോൾ
ഭൗമികനായോനേ!- സ്തോത്രം-തേ
സ്വർഗ്ഗീയാദ്യതനൂജൻ സ്നേ-ഹ-ത്താൽ
ആദ്യജനായോൻ മറിയാ-മീ-ന്നും
ദൈവത്തിൻ ശിശുവാകുന്നോൻ പേരിനു യൗസേപ്പിന്
ശിശുവാ-യി
സ്വേ-ഷ്ടത്താൽ സാക്ഷാൽ ദൈവം മാനവജനനത്തെ
കൈക്കൊ-ണ്ടു
നിൻ-തിരുവിഷ്ടം മഹനീയം-ശ്രേഷ്ഠം
താവകമാം ജന്മം-ധന്യം-താൻ

4. താ-തേശാത്മജ പരിശുദ്ധാ-ത്മാ-വേ!
ആരംഭം മുതലേ-സ്തോത്രം-തേ!
നി-ന്നിലുദിച്ചേൻ നൽകബലം-നാ-ഥാ!
പരിണാമത്തോളം-ചെ-ന്നെ-ത്താൻ
നാ-നാവിധഭംഗികളെയും നിഹനിക്കും കുഴിമാടം
ത-ന്നിൽ
എ-ന്നുടെ ബലഹീനതയോലും വാക്കുകളവസാനി
ച്ചീടു-മ്പോൾ
തീ-നരകത്തിൽ രക്ഷിതനാ-യീ-ടാൻ
കൃപ ചെയ്തീടണമേ-കർത്താ-വേ!

(ബ്സുൽത്തൊബെസ് ദാവീദ്)

ദാവീദിൻ- മകൾ കന്നി
ജനതാമദ്ധ്യേ നി-ന്നീ-ടു-ന്നു
കൈകളിൽ മേവുന്നുണ്ണി
താർക്കികരവനെ ചു-ഴു-ന്ന-ല്ലോ
പാർക്കുന്നേ-കൻ, നേർക്കുന്ന-ന്യൻ
സാക്ഷിച്ചന്യനിവൻ-താ-ൻ ദൈ-വം.

ദാവീദിൻ-മകൾ കന്നി
നമ്മെ വിളിച്ചാൾ സ്നേ-ഹ-ത്താൽ-തൻ
പന്തിയിലേ-ക്കീനാളിൽ
വരുവിൻ നമ്മൾക്കാ-മോദി-ക്കാം.
അവളോടൊ-ന്നിച്ചുൽഘോഷിക്കാം
തൽഫലമീശൻ താ-നെ-ന്നേ-വം.

കന്യകയായ്-നല്ലാരിൽ
പൈതലിനെ പ്രസവി-ച്ചോ-ളേ-വൾ
സംഗമരാ-ഹിത്യത്തിൽ
സ്തന്യവുമുണ്ണിയുമെ-ന്നാർ-ക-ണ്ടു
അദ്ഭുതവാ-ർത്ത, വിസ്മയ വാർത്ത
വാദിഗണം വായ് മൂ-ടീ-ട-ട്ടെ.

താതയുതം-നീ ദൈവം
അതിനാൽ ജാതികൾ തൻ-ന-ന്ദ-നയാം
തിരുസഭ നി-ന്നുദയത്തെ
സങ്കീർത്തിച്ചഭിമാ-നം-കൊൾ-വൂ
പ്രേമം-നൽക, ക്ഷേമം-നൽക.
തൽദാതാവാം താ-തൻ-ധന്യൻ.

മഹിതാത്മാ-വേശായാ
വിക്രമിയെന്നാനീ-മശി-ഹാ-യെ
വിസ്മയജ-ൻമത്താല-
ങ്ങത്ഭുതമെന്നും ഹാ-കൊ-ണ്ടാ-ടി
അവനോ-വീരൻ, വിസ്മയ-നീയൻ
ഏശായായുൽഘോ-ഷി-ച്ചോ-ണം.

ദൂതവരൻ-മശിഹായെ
ഉടയോനെന്നാഹ്വാ-നം-ചെയ്തു.
ഇല്ലല്ലോ-ദൂതന്മാർ
ക്കുടയോനങ്ങനെ-മനു-ജോ-ൽഭൂ-തൻ
അവനോ-ദൈവം, ദൈവോൽഭൂ-തൻ
അതിനാൽ ഗബ്രിയേ-ലിൻ-നാഥൻ.
കാതതിലൂ-ടുൾ പൂകി
ബാലിക തന്നിൽ വ-ചനം-വാണു
ഉദരത്തീ-ന്നിപ്പാരിൽ
കായികമായിജ്ജാ-തം-ചെ-യ്തു
ശിശുവോ-വൃദ്ധൻ-; പരമാശ്ചര്യം!
ഇക്കഥ സംഭ്രമമാർ-ക്കേ-കീ-ടാ.
ആരിവനാർ-തൻസൂനു?
മറിയാമിൽ സംജാ-തം-ചെ-യ്തോൻ
സത്യമയൻ-ദൈവത്തീ
ന്നുദയം ചെയ്തൊരു ദൈ-വം-ത-ന്നെ
ദ്യോവിൽ-ദൈവം, മന്നിൽ-മർത്യൻ,
സന്ദേഹിപ്പോൻ ശാ-പാ-ർഹൻ-താൻ.

മൊറിയൊ റാഹേം....

(മാർ യാക്കോബിന്റെ ബോവൂസ്സൊ)

പാടിൻ പാടിൻ പാടിൻ പാടിൻ ഹാലേലൂയ്യാ
ആട്ടിടയന്മാർ ബേതലഹേമിൽ പാടിയപോലെ
പൈതലിനെന്നോണം ബാലിക പാലേകീടുമ്പോൾ
ദാനം ചെയ്താൻ ബീജങ്ങൾക്കായ് നീരും മഞ്ഞും
വിശ്വാസത്തിന്നാത്മാവാൽ നീ ബോധിക്കേണം
മേലും കീഴും സമ്പൂർണ്ണം വാഴുന്നുണ്ടീശൻ.
കേൾവിക്കാർ കേട്ടില്ലെന്നാലും കേട്ടെന്നാലും
ജീവൻതൻചൊൽ ചൊല്ലുന്നോനേ ചൊല്ലൂ ചൊല്ലൂ
നൈർമ്മല്യത്തോടൻപും നിറയുന്നോളേ! ശാന്തി!
താതൻതൻ നിക്ഷേപം പേറും നൗകേ ശാന്തി!

നിർമ്മലമാകും മാണിക്യത്തിൻ മുത്തേ ശാന്തി!
നിന്നിൽജാതം ദൈവസുതൻ ചെയ്തതിനാൽ ശാന്തി!
പാടിൻ പാടിൻ പാടിൻ പാടിൻ ഹാലേലുയ്യാ
ആട്ടിടയന്മാർ ബേതലഹേമിൽ പാടിയപോലെ.

**രണ്ടാം കൗമാ**

**(ആബൊക് സബുവോ)**

ജഗതീരക്ഷക മശിഹായേ
പെറ്റോളാം മറിയാം ധന്യ
കുറിയേ....കുറിയേ

**(തെശ്ദ്വായറഹെ)**

ഒമ്പതുമാസം-മറിയാമേന്തി
ജനകേശൻ-തൻ, വലമായ് വാ-ഴ്‌വോ-നെ
തേരിലമർന്നോൻ-വാണുദരത്തിൽ
തേജോധാ-രി, പാഴ്ത്തുണികൾ ചു-റ്റി
ന-രനായ് ദൈവം
സുതസഞ്ചയമൊത്താദമിനെ
സംര-ക്ഷിപ്പാ-നാ-ശ്ച-ര്യം.
ബാറെക്മോർ-ശുബഹോ....മെനഓലം....

ഏന്തിമറിയാം-സർവ്വംഭരനെ
ഉൽഘോ-ഷിച്ചാൾ-സ്പുടമവനോ-ടേ-വം
ഉന്നത സൂനോ-നരവംശത്തെ
സംരക്ഷി-പ്പാൻ, ഹിതമൊടുതാ-ണെ-ത്തി
മെ-യ്യാർന്നോനേ!
നിഖിലാധീശാത്മജനേ! നിൻ
മാതാ-വാകും-ഞാ-ൻ ധന്യ!

**(ന്ഹെസ് ഈറൈ-റൗമൊ)**

അധിനാഥൻ-ജനിയാർന്നു
പാഴ്ത്തുണിയാ-ലാവൃതനായ്
പാർത്തപ്പോൾ-വാനവരാം
ഈറയരും-ദൂതരുടെ

ദ്യൂഹമതും-വന്നെത്തീ
കാഹള നാ-ദത്തോടെ
ഹാലേലുയ്യാ-ഉഹാലേലുയ്യാ
താഴ്മ വരി-ച്ചോൻ ധന്യൻ.

**ബാറെക്മോർ-ശുബഹോ....മെനഓലം....**

സൃഷ്ടികളെ-രക്ഷിപ്പാൻ
ദാവീദിൻ നന്ദിനിയിൽ
സംജാതം-ചെയ്തോനാം
മിശിഹായേ-ബേതലഹേം
പുക്കുടനെ-കാൺകെന്ന
ങ്ങിടയൊരൊട-ത്യാനന്ദം
ഹാലേലുയ്യാ-ഉഹാലേലൂയ്യാ
മാലാഖാ-യറിയിച്ചു.

**(ബ്രീഖൊയ് മറിയാം)**

ജഗതീരക്ഷക മിശിഹായെ
പെറ്റോളാം മറിയാം ധന്യ.
കതിരേറീടും കതിരോനീ
ലോകം ദർശിപ്പാനെത്തി-
പ്രേക്ഷക ലോകത്തി-
ന്നക്ഷികൾ മാഞ്ചായ്‌വാൻ
നരരൂപത്തിൽ സസ്നേഹം
ചെയ്താനുദയം ലോകത്തിൽ.

മഹിമാവിൻ മഹിതം രൂപം
മഹിമാവീ മാനുഷനേകാൻ
മാനുഷവേഷത്തിൽ
വെളിവായീ മന്നിൽ
പൂർണ്ണം താതേശനു തുല്യൻ
പൂർണ്ണം നമ്മൾക്കും തുല്യൻ.

സ്വർഗ്ഗീയസുതൻ പ്രേക്ഷിതനായ്
മേലീന്നും ഭൂലോകത്തിൽ
ഉന്നത സ്വർഗ്ഗത്തിൽ
ഭൗമികരെയേറ്റി
ദൈവികമാം ബാന്ധവമേകി
ദൈവത്തെ പ്രീണിപ്പിക്കാൻ.

എരിതീ ജ്വാലയിലെരിയായ്വാൻ
സ്രോപ്പേൻമാർ വദനം മൂടി
നിർമ്മല നാദത്താ
ലാരേകീർത്തിക്കു-
ന്നവനെ ശിശുപോൽ സാധു സ്ത്രീ
താരാട്ടിത്താലോലിച്ചു.

ഗ്രഹയൂഥത്തെയാംഗ്യത്താൽ
കാലാവസ്ഥിതിയുളവാം മ-
ട്ടത്ഭുതവേഗത്തിൽ
പായിച്ചീടുന്നോൻ.
നീന്തി ശിശുപോൽ സ്വകജനിയാൽ
ശ്രീയാർന്നൊരു ബേതലഹേമിൽ.

(തൗകുൽഖുൻ)

സംരക്ഷിത-ജാതികളേ! വരുവിൻ പാടിൻ
തനയൻ തൻ ജനനത്തിൽ-സ്തോത്രം പാടിൻ

താഢിപ്പിൻ-താഢിപ്പിൻ-കരമിന്നാളിൽ
തനയൻ തൻ-ജനനത്തിൽ-സ്തോത്രം പാടിൻ.

താണുപറ-ന്നീറേൻമാർ-ബേതലഹേമിൽ
തനയൻ തൻ-ജനനത്തിൽ-സ്തോത്രം പാടി.

അപഥം വിട്ടപരന്മാർ-തിരികെ വന്നു
തനയൻ തൻ-ജനനത്തിൽ-സ്തോത്രം പാടി.

സുവിശേഷ-ഗ്രഹണത്താ-ലജപാലൻമാർ
തനയൻതൻ-ജനനത്തിൽ-സ്തോത്രം പാടി.

അവരമിത-പ്രമദത്തിൽ-ബേതലഹേമിൽ
ഈ ജനന-പ്പെരുന്നാളിൽ-സ്തുതി പാടുന്നു.

മശിഹായാൽ-രക്ഷിതരാം-സൃഷ്ടികളെല്ലാം
തനയൻ തൻ-ജനനത്തിൽ-സ്തോത്രം പാടി.

വ്യോമത്തീ-ന്നീറയർതൻ-വ്യൂഹം താണു
തനയൻതൻ-ജനനത്തിൽ-സ്തോത്രം പാടി.

കാഴ്ചകളൊ-ത്തിടയന്മാർ-വിദ്വാന്മാരും
തനയൻതൻ-ജനനത്തിൽ-സ്തോത്രം പാടി.

വിശ്വാസിക-ളേ! സഭതൻ-സുതരേ! നിങ്ങൾ
തനയൻതൻ-ജനനത്തിൽ-സ്തോത്രം പാടിൻ.

വിസ്മയകര-ശിശുവേ! നി-ന്നവതാരത്തെ
വാഴ്ത്തിടുമീ-നിവഹത്തിൽ-കൃപചെയ്യേണം.

മഹിമയെഴും-വന്ദ്യമതാം-ത്രിത്വത്തിന്ന്
അനവരതം-സ്തുതി സകലം-ചേർന്നീടട്ടെ.

**(മാർ അപ്രേമിന്റെ ബോവൂസൊ)**

ജന്മത്താൽ വിടുതൽ തന്ന
നന്ദനനേ! കൃപ ചെയ്നാഥാ!
ജന്മത്താൽ രക്ഷിച്ചോനാം
മിശിഹാ! കാരുണ്യം ചെയ്ക.

ആർദ്രതയാൽ ദൈവം താണു
ബാലിക തന്നുദരേ വാണു
അദ്രികളും തന്നാംഗ്യത്താൽ
ഭൂതലവും വിറകൊള്ളുന്നു.

കൽപ്പനയാലവനേയേറ്റു
മാനുഷിതൻ ബലഹീനാങ്കം
എങ്ങനെയാണത്യാശ്ചര്യം
സ്രഷ്ടാവേ! പുൽക്കൂടേറ്റു.

എങ്ങനെയാപ്പുൽക്കൂടേറ്റു
സിംഹത്തിൻ ശിശുവിൻ ശക്തി
എങ്ങനെയാ വിശ്വംഭരനെ
കന്യകയാം പെൺകുഞ്ഞേന്തി.

ജന്മത്താൽ വിടുതൽ തന്ന....
ജന്മത്താൽ രക്ഷിച്ചോനാം....

### മൂന്നാം കൗമാ

(ആനിഹ് മൊറിയൊ)

കർത്താവേ! നൽകാശ്വാസം
നിൻ സൽഭവനങ്ങൾക്കുള്ളിൽ
വാങ്ങിപ്പോയോർക്കായ്
കൃപയീ ഞങ്ങൾക്കും
അടിയാർക്കുമവർക്കും പറ്റും
കുറ്റങ്ങളെ മാറ്റീടേണം.

(ആബോഹെൻ വാഹെൻ)

കർത്താവേ! നൽകാശ്വാസം
ഉത്ഥാനത്തിൻ നാളോളം
താൽക്കാലികമാമിജ്ജീവൻ

വിട്ടപിതാക്കൾക്കും ഭാതൃജനങ്ങൾക്കും
കാന്തിയെഴുന്നറകൾക്കുള്ളിൽ നൽകീടാശ്വാസം
അവരെയോർക്കുന്നാൾ കബറുള്ളസ്ഥികളറിയേണം

നിൻ കല്പന മൺമയരാമാ-
ദാമ്യർക്കുയിരേകീടുമ്പോൾ

കാന്തിയണിഞ്ഞിട്ടവർ നിന്നോ-
ടൊപ്പം മണവറയിൽ പൂകി
ഉയിരേകും നിന്നെ സ്തോത്രം ചെയ്യേണം.

ബാറെക്മോർ-ശുബഹോ....

ആർക്കായ് കാഴ്ചകളിവിടെയണ-
യ്ക്കുന്നോ ഭാഗ്യമവന്നേറ്റം

മേൽ സ്വർഗ്ഗത്തിലവന്നോർമ്മയതുണ്ടാകും
ഗോത്രപ്പേരുകളോർമ്മയ്ക്കായ് കർത്താവിൻമുമ്പിൽ

കാണ്മാൻ കല്ലുകളിൽ
മോശ കൊത്തിയതോർക്കുമ്പോൾ

നിങ്ങൾ തൻ മൃതർ പേരുകളെ
ഓർക്കാനും പള്ളിയിലിവിടെ

എഴുതാനും മേൽ സ്വർഗ്ഗത്തിൽ
മശിഹാതൻ വരവിൽ തന്നോ-
ടവർ മോദിപ്പാനും ചേർപ്പിൻ പ്രിസ്താായിൽ.

മൊറിയോ....

(മാർ ബാലായിയുടെ ബോവൂസ്സോ)

കരുണ നിറഞ്ഞവനേ! -പുനരുത്ഥാനത്തിൽ
നിന്നുടെ സൃഷ്ടിയെ നീ-പുതുതാക്കീടണമേ.

നിന്നിൽ ശരണത്താൽ-നിദ്രയിലായ് നിന്റെ
വരവിനു കാത്തീടും-മൃതരിൽ കനിയണമേ.

അവരബറാഹത്തി-ന്റെയുമിസഹാക്കുടെയും
യാക്കോബിന്നുടെയും-മടിയിൽ പാർക്കണമേ.

വന്നവനും വരുവോ-നും മൃതർ തന്നുയിരും
സുതനെന്നു ശരീരാ-ത്മാക്കൾ പാടണമേ.

ഹാലേ....ഉഹാ....ഉഹാ.... ദൈവമേ നിനക്കു സ്തുതി....

കരുണയുള്ള ദൈവമേ....

മറിയാം പറഞ്ഞതെന്തെന്നാൽ....

(മാവുർബൊ-തുബൈക്ക്)

ഹാ! നിൻ ഭാഗ്യം ദാവീദിൻ മകൾ മറിയാമേ!
ദൈവം നിന്നിൽനിന്നു ശരീരം പൂണ്ടി-
ട്ടാദാമ്യരെയടിമയൊഴിച്ചെല്ലാം വീണ്ടു.

നിബിയന്മാർ ശ്ലീഹന്മാർ സഹദേന്മാർ നയവാൻ-
മാരാചാര്യന്മാർ ലേവിയരായോരേ!
പ്രാർത്ഥിപ്പിൻ മശിഹാ കൃപ ചെയ്‌വാൻ ഞങ്ങ-ടെമേൽ

ബാറെക്മോർ-ശുബഹോ....മെനഓലം....

നിൻഗാത്രം ഭക്ഷിച്ചും നിൻരക്തം പാനം
ചെയ്തും ശരണത്താൽ മൃതരായോർക്കാശ്വാ-
സത്തോടോർമ്മയുമലിവോടുളവാക്കെൻ നാഥാ!

മെനഓലം....

മാലാഖാ നാഥാ! നിന്നുടെ മാതാതാനും
പരിശുദ്ധന്മാരുമണയ്ക്കും പ്രാർത്ഥനയാൽ
ശുശ്രൂ-ഷകൾ കൈക്കൊണ്ടരുൾ ചെയ്യേണം.

സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നത്....

(തുടർന്ന് ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും മരിച്ചവരുടെയും കുക്കിലിയോൻ)

(മാർ അപ്രേമിന്റെ ബോവുസ്സോ)

ഞങ്ങൾതൻ കർത്താവേ! നീ
കാരുണ്യം ചെയ്ഞങ്ങൾമേൽ
നിൻമാതാവും കാദീശൻ-
മാരും ചെയ്യും യാചിപ്പാൽ.

മറിയാമ്മിന്നായ് ശ്ലോമ്മൊ വ-
ന്നറിയിച്ചോരാ മാലാഖാ
ദൈവം യോജിപ്പായെന്നായ്
വന്നറിവിങ്ങേകീടേണം.

പനിനീർ ഹാനനിയാദ്യർ മേൽ
വീഴ്ത്തിയൊരാ മാലാഖാ താൻ
മൃതർ തന്നസ്ഥിക്കൂട്ടത്തിൽ
കൃപയാം നീർ വീഴ്ത്തീടേണം.

ഞങ്ങൾ തൻ കർത്താവേ! നീ
കാരുണ്യം ചെയ് ഞങ്ങൾ മേൽ.
നിൻ മാതാവും കാദീശൻ
മാരും ചെയ്യും യാചിപ്പാൻ.

### പ്രദക്ഷിണം-തീജ്വാലയ്ക്ക്

(ബസുൽത്തൊ യെൽദാസ്)

ഈശനുമീ-മർത്യന്മാർക്കും
മദ്ധ്യമനാ-കും വചനേശൻ
തന്നെപ്പെറ്റാൾ കന്യകയാ-ശ്ച-ര്യം.
ജ്വാലയണി-ഞ്ഞോൻ തനുവേ-ന്തി
ഞങ്ങളെ സംരക്ഷിപ്പാനായ്
മാനവരൂപം പൂണ്ടാനാ-ശ്ച-ര്യം
ഒമ്പതുമാ-സം ചെന്ന-പ്പോൾ
ജനനീമു-ദ്രയ്ക്കേതും കേടെന്യേ
വെളിയിൽ വന്നാനാ-ശ്ച-ര്യം
മുപ്പതുവ-ത്സരമിപ്പാ-രിൽ
വാണെങ്ങൾ-ക്കായ് പാടേ-റ്റു
മനസ്സാമരണം പുണ്ടാനാ-ശ്ചര്യം
മൂന്നുദിനം-കബറിൽ മേ-വീ-
ട്ടുത്ഥിതനായ് സ്വർഗ്ഗാരോഹം
ഹാലേലുയ്യാ ചെയ്താനാശ്ചര്യം
ദാവീദിൻ ഗീതം-പോലെ
കാലാതീതം-താതനിൽ-നി
ന്നുളവായോനാം സുതനാം മ-ശിഹാ-യെ

തിരുവുള്ള-ത്താ-ൽ ദാവീ-ദിൻ
നന്ദനനാ-യ് വിമലതയോ-ലും
കന്യക കാലത്തികവിൽ പ്ര-സവി-ച്ചു.
നമ്മുടെ രക്ഷയ്ക്കായ് വ-ന്നോൻ
മശിഹായാം-നാഥൻ നൂ-നം
ഏകപ്രകൃതി ഏകൻ സുത-നേ-കൻ
താതന്നും-മറിയാമിന്നും
ഏകസുതൻ-പൂർവ്വജന-ന്ത്യൻ
മേലൊരുനാളും ഭേദം കൂ-ടാ-ത്തോൻ
ഭാവവുമാ-ളും രണ്ടു-ണ്ടെ
ന്നോതീടു-ന്നോൻ ശാപാ-ർഹൻ
ഹാലേലുയ്യാ നരകമവൻ-നേ-ടും

ബാറെക്മോർ-ശുബഹോ....

ഭാഗ്യവതീ-എന്നൊടു ചൊൽ-ക
എവ്വണ്ണമാ-ദരവോടേ-റ്റു
പാരും വാനും-നിറയുന്നോ-നേ-നീ
കാതതിലൂടൊളിവായേ-റി
നിശ്ചലമാ-യുദരേവാ-ണാൻ
തിരുഹിതമായ് തൻബലമെന്നേ-താ-ങ്ങി.
മുട്ടിന്മേ-ൽ ഞാൻ നിലകൊ-ണ്ടു ലോകപുരാതനനെപ്പെ-
റ്റേൻ
ഹാലേലുയ്യാ രക്ഷിച്ചാൻ-ലോകം.

മെനഓലം....

പ്രവചനമാം-ദൃഷ്ടാന്ത-ങ്ങൾ
ഉപമകളും-സാർത്ഥകമായീ
നൃപദാവീദിൻ മകളാം മ-റി-യാ-മിൽ
പുരുഷ ബ-ന്ധം തീണ്ടാ-തെ
പൂർവ്വികനെ-കന്യകപെറ്റു

ഗരുഡേശ്വരനെ-പ്രാക്കിളിതാ-ൻ പോ-റ്റി.
നിജബലിയാ-ൽപാപം നീ-ക്കി
പാഴ്ബലിയീ-ന്നുലകിനെ വീ-ണ്ടോ
രജപോതത്തെ പെണ്ണാടും-പെ-റ്റു
താതനിൽ-നിന്നാഗതനായി
ദാവീദിൻ-സുതയിൽ ജാ-തം
ചെയ്തുലകത്തെ രക്ഷിച്ചോൻ-ധ-ന്യൻ

**ശ്ലീഹാവായന**

എബ്രാ 1 : 1-12

**(ഏവൻഗേലിയോനു മുമ്പ്-പെത്ഗോമൊ)**

ഹാലേ....ഉഹാലേ.... നാഥൻ ചൊന്നെന്നോടെൻതനയൻ
നീ-ഇന്നാൾ നിന്നെയുൽപ്പാദിപ്പിച്ചേൻ.... ഹാലേ....

**ഏവൻഗേലിയോൻ**

ലൂക്കോസ് 2: 1-20

**(തെശ്ബുഹുത്തൊ ലാലോഹൊ)**

ഉളവാക! സ്തുതി ദൈവ-ത്തിനുവാനി-ൽ
ധരണിയതിൽ ശാന്തി
നല്ലൊരു ശരണം നര ലോ-ക-ർക്ക്

**(മാനീസ്സൊ-അൽബേത്ലഹേം)**

ബേതലഹേം വഴി പോകുമ്പോൾ
ഞാനൊരു പെൺമണിയെ കണ്ടു

കന്യകയവളോ സ്തന്യവതി
ഏന്തുന്നവളൊരു പൈതലിനെ
കന്യകയാണവൾ മാതാവാ-
ണീശാ കൃപവരസമ്പൂർണ്ണ

മാനസധീരത നൽകിക്കൊ-
ണ്ടോതി മഹാത്ഭുതമെന്നോടായ്

വത്സലനെത്താലോലിക്കും
ദാവീദാത്മജമറിയാമിൻ

സ്നേഹമനോഹരമാം നാദം
നുകരാം തെല്ലിട കഴിയുമ്പോൾ

സൂനു രഹസ്യ പരമ്പരയാൽ
രൂപീകൃതയാം കന്യകയെ

കാണ്മാനേശായാ നിബിയേ!
ആഗതനാവുക സാമോദം

കാൺക കിടക്കുന്നമ്മനുവേൽ
ആപ്പെൺകൊടിയുടെ തിരുമടിയിൽ

സ്തന്യമവൻ പാനം ചെയ്യു-
ന്നത്ഭുതമൊരു പൈതലിനെപ്പോൽ.

അവനേ വന്നു നിരീക്ഷിച്ചി-
ട്ടാമോദത്തൊടു വാഴ്ത്തിടുക.

നിന്നൊടു ചേർന്നാനന്ദിപ്പാൻ
ദർശകരെചെയ്കാഹ്വാനം.

അവനാഗതനായ് നിറവേറ്റി
ദർശകരുടെ ദൃഷ്ടാന്തങ്ങൾ

(യൗമൊഖ് ലോഖ്)

മാനവ-വ-ൽസലനേ! പുരുഷാ-ന്തരമായ്
അണയും തേ-ദിവസം തവസ-ന്നിഭമാം

നിൻ പ്രദമം-ജനനം നാഥാ! ധന്യം
അതിനാലി-പ്പെരുന്നാ-ളനിശം-കാമ്യം.

നിൻനാൾ ഞ-ങ്ങളിൽ നിന്നും പിൻ-വാങ്ങി
സന്ദർശി-ച്ചീടുന്നൻപാൽ-വീണ്ടും.

ഈ ദിവസം-മനുജന്നപരി-ത്യാജ്യം
ഈ ദിവസം-വരവിൽ തവ സ-ന്നിഭമാം.

നിശനീളും കോനൂൻ മാസം-തന്നിൽ
അതിരില്ലാ-പ്പകലങ്ങുദയം-ചെയ്തു.

സൃഷ്ടികൾ മാ-ഴ്കീടും മഴതൻ-നാളിൽ
ആഹ്ലാദ-പ്രദമാം പ്രഭയാ-ഗതമായ്.

ഇടയന്മാ-രല്ലാതാരാ-ണോർത്താൽ
ആട്ടിൻ കു-ട്ടികളെയാദ്യം കാണ്മോർ.

സാക്ഷാൽ കു-ഞ്ഞാടിൻ ജനിയിൽ ദൂതും
ആട്ടിടയർ-ക്കരികിൽ വിരവോ-ടെത്തി.

രാജാ-ക്കന്മാർതൻ കാലം-പാഞ്ഞു
പെരുന്നാളിൻ-സ്മൃതിയും പാടേ-മാഞ്ഞു.

പോയ്‌വരുമീ-നരർതൻ നിരയിൽ-നാഥാ!
നിൻനാളിൽ-കോയ്മയ്ക്കുപമാ-നം നീ.

പാപികൾ മേ-ലിന്നാളൻപു-ണ്ടായി
ഞങ്ങൾ തൻ-ബഹുവാം കടവും-നീങ്ങി.

നാഥാ! നിൻ-വലുതാം ദിവസം-ഞങ്ങൾ
ലഘുവാക്കീ-ടരുതേ പിഴമാ-യിക്ക.

മൗനമെഴും-ശിശുവെ മറിയാ-മേന്തി
അവനിലഹോ-ലീനം ഭാഷാ-നിവഹം.

സൃഷ്ടിയതിൻ-ബലമങ്ങവനിൽ-ഗൂഢം
വാഴുമ്പോ-ളവനെ യൗസേപ്പേന്തി.

നിന്നുടെ വൻ-ദിനമാം വിധിയിൽ-നിന്നും
സകല ദിന-ങ്ങളുമുൽഗതിയാർജ്ജിച്ചു.

ഇപ്പെരുന്നാ-ളിയലും നിക്ഷേ-പത്താൽ
സകല പെരു-ന്നാളും ശ്രീയാ-ർജ്ജിച്ചു.

പാതകിയെ-ത്തേടി കൃപ വ-ന്നിന്നാൾ
നാളെല്ലാറ്റിലുമീ-നാളുൽ-കൃഷ്ടം.

ഈ ദിവസം-രക്ഷാപാനം-പേറും
മുന്തിരിതൻ-നവമാം കനിയിൻ-കുലയാം

വിത്തുവിത-ച്ചീടും കോനൂൻ-മാസേ
ഉദരത്തീന്നുയിരിൻ കതിരും-വീശി.

## സ്ലീബാ ആഘോഷം

(കിഴക്കോട്ട് തിരിഞ്ഞുകൊണ്ട്-എക്ക്ബൊ)

ബേതലഹേമിലെ ഗുഹ തന്നിൽ
ജാതം ചെയ്താൻ സകലേശൻ
തൻമാനത്തിന്നാഗതരായ്
പ്രാചിയിൽനിന്നും പ്രാജ്ഞൻമാർ
കർത്താവിനെ വിശ്വാസികളേ!
സ്തോത്രസമേതം വാഴ്ത്തിടുവിൻ

(മസ്അക്കോനുസൊ)

ബേതലഹേമിൽ ദൈവസുതൻ
ജാതം ചെയ്താനീ ദിവസം
നിബിയന്മാർ മുൻചൊല്ലിയതാം
വചനം ലിഖിതം മുദ്രിതമായ്
തിരുജനനത്തെ മാനിച്ചാ-
സ്ലീബായെക്കൂപ്പുന്നെങ്ങൾ
പ്രാർത്ഥനയോടധുനാ ഞങ്ങൾ
ഘോഷമൊടിങ്ങനെ പാടീടും.

കുറിയേ....കുറിയേ....കുറിയേ....

(പടിഞ്ഞാറോട്ട് തിരിഞ്ഞുകൊണ്ട്-ഏക്ക്ബൊ)

സുന്ദരിയാം കന്നിയിൽനിന്നും
ന്യൂനതയെന്നിയെ തനുവേറാൻ

വാനിൽ താതൻ തൻ മടിയിൽ
ന്യൂനതയെന്നിയെ നിവസിച്ചാൻ
സ്തുതിയാൽ മേൻമേൽ നമ്മൾക്ക-
ങ്ങവനെ വാഴ്ത്തിപ്പാടീടാം.

(മസ് അക്കോനൂസൊ)

ബേതലഹേമിലെ ഗുഹതന്നിൽ
പാലകനുളവായെന്നേവം
ഈ ദിവസത്തിൽ ദൂതന്മാ-
രജപാലൻമാർക്കറിവേകി.
ജാതികളെപ്പെരുന്നാൾ ഘോഷി-
ച്ചാസ്ലീബായെക്കൂപ്പുന്നു.

കുറിയേ....കുറിയേ....കുറിയേ....

(വടക്കോട്ട് തിരിഞ്ഞുകൊണ്ട്-എക്ക്ബൊ)

ദൈവത്തിൻ മാതാവേ! നിൻ
നായകനാം കർത്താവിൽ നിൻ
ഉൾത്തടമഭിമാനം കൊൾവൂ
മാനസമാനന്ദിക്കുന്നു.
നിന്നിൽ നിന്നു ശരീരത്തെ
പൂണ്ടവനാം വചനം ദൈവം
തിരുജനനത്തിനു പിമ്പിഹ നിൻ
കന്യാത്വത്തെ രക്ഷിച്ചു.

(മസ്അക്കോനൂസൊ)

ഇന്നൊരു ശിശു ജാതം ചെയ്തു
വിസ്മയമെന്നതിനഭിധാനം

സ്വയമേ ദൈവം ശിശുവേറ്റപ്പോൾ
വെളിവായതു വിസ്മയമല്ലൊ.

അവനേയും രക്ഷാകരമാം
കുരിശിനെയും കൂപ്പുന്നുലകം
പ്രാർത്ഥനയോടധുനാ ഞങ്ങൾ
ഘോഷമൊടിങ്ങനെ പാടീടും.

കുറിയേ....കുറിയേ....കുറിയേ....

(തെക്കോട്ട് തിരിഞ്ഞുകൊണ്ട്-എക്ക്ബൊ)

ഈ ദിനമാത്മജ ജനനത്തിൽ
ഭൂവിൽ ശാന്തിയതും വാനിൽ
സ്തുതിപരനും നരലോകർക്ക്
ശരണവുമറിയിച്ചീറേൻമാർ

(മസ്അക്കോനുസൊ)

ഈശാ നാഥാ! സ്ലീബാ നിൻ
ജനനീ പ്രാർത്ഥനയെന്നിവയാൽ

മായിച്ചീടുക ഞങ്ങളിൽ നി-
ന്നുൾകോപത്തിൻ പ്രഹരങ്ങൾ

ദിശയെങ്ങും നിൻ ശാന്തിയതും
ശമവും നിവസിപ്പിക്കേണം,

പ്രാർത്ഥനയോടധുനാ ഞങ്ങൾ
ഘോഷമൊടിങ്ങനെ പാടീടും

കുറിയേ....കുറിയേ....കുറിയേ....

(വീണ്ടും കിഴക്കോട്ട് തിരിഞ്ഞുകൊണ്ട്)

പട്ടക്കാരൻ:- ദൂതന്മാർ സേ-വിപ്പോനേ!

ജനം:- ഈശാ! നീ-പരിശുദ്ധൻ

പട്ടക്കാരൻ:- ക്രോബേൻമാർ വാഴ്ത്തുന്നോനേ!

ജനം:- ശക്താ! നീ-പരിശുദ്ധൻ

പട്ടക്കാരൻ:- സ്രാപ്പികൾ കാദീ-ശാർപ്പോനേ!

ജനം:- മൃതിഹീനാ! നീ-പരിശുദ്ധൻ.

പാപികൾ അനുതാപത്തോടൊത്തർത്ഥിച്ചോതുന്നു
ഞങ്ങൾക്കായ് ജാതം ചെയ്തോനേ! കൃപചെയ്യേണം.

(പടിഞ്ഞാറോട്ട് തിരിഞ്ഞുകൊണ്ട്)

തീമയർ ഹാലാൽ-ചൊൽവോനേ!
ഈശാ! നീ പരിശുദ്ധൻ
ആത്മീയർ ശ്ലാ-ഘിപ്പോനേ!
ശക്താ! നീ പരിശുദ്ധൻ
മണ്മയരാഘോ-ഷിപ്പോനേ!
മൃതിഹീനാ-നീ പരിശുദ്ധൻ.
വിശ്വാസിനിയാം തിരുസഭതൻ-സുതരർത്ഥിക്കുന്നു
ഞങ്ങൾക്കായ് ജാതം ചെയ്തോനേ! കൃപ ചെയ്യേണം.

(വടക്കോട്ട് തിരിഞ്ഞുകൊണ്ട്)

മേലുള്ളോർ മാ-നിപ്പോനേ!
ഈശാ! നീ പരിശുദ്ധൻ
മദ്ധ്യമർ കീർത്തി-ക്കുന്നോനേ!
ശക്താ! നീ പരിശുദ്ധൻ
കീഴുള്ളോർ കൂപ്പുന്നോനേ!
മൃതിഹീനാ-നീ പരിശുദ്ധൻ.
പാപികളനുതാപത്തോടൊത്തർത്ഥിച്ചോതുന്നു
ഞങ്ങൾക്കായ് ജാതം ചെയ്തോനേ! കൃപ ചെയ്യേണം.

(തെക്കോട്ട് തിരിഞ്ഞുകൊണ്ട്)

നാഥാ! കൃപ ചെയ്തീടേണം
നാഥാ! കൃപ ചെയ്യുക കനിവാൽ

നാഥാ! കർമ്മാർത്ഥനകളെ നീ കൈക്കൊണ്ടും കൃപ
ചെയ്തീടേണം.

ദേവേശാ! തേ സ്തോത്രം
സ്രഷ്ടാവേ! തേ സ്തോത്രം
പാപികളാം ദാസരിലലിയും മശിഹാരാജാവേ! സ്തോത്രം
ബാറെക്മോർ

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ!.... ഇത്യാദി

(ദൂതന്മാർ സേവിപ്പോനെ ഇത്യാദി സ്ലീബാ ആഘോഷം, ദനഹാ, പാതി നോമ്പ്, ഊശാന, ദുഃഖവെള്ളിയാഴ്ച, ഉയിർപ്പ്, സ്വർഗ്ഗാരോഹണം, ഈ പെരുന്നാളുകളിലും ഇതുപോലെതന്നെ ഉപയോഗിച്ചുകൊള്ളണം. ഞങ്ങൾക്കായ് ജാതം ചെയ്തോനേ! കൃപ ചെയ്യേണം എന്ന അവസാനത്തെ പ്രതിവാക്യം മാത്രം അതാതു പെരുന്നാളിന്നനുസരണമായി താഴെ കൊടുത്തിരിക്കുന്ന വിധത്തിൽ വ്യത്യാസപ്പെടുത്തി ചൊല്ലിക്കൊള്ളണം.)

**ദനഹാ:-** ഞങ്ങൾക്കായ് സ്നാനമതേറ്റോനേ കൃപ
ചെയ്യേണം

**പാതിനോമ്പ്:-** ഞങ്ങൾക്കായ് ക്രൂശേറ്റോനേ! കൃപ
ചെയ്യേണം

**ഊശാന:-** ദാവീദാത്മജനൂശാന കൃപയടിയാരിൽ
ചെയ്യേണമേ.

**ദുഃഖവെള്ളിയാഴ്ച:-** ഞങ്ങൾക്കായ് ക്രൂശേറ്റോനേ!
കൃപ ചെയ്യേണം

**ഉയിർപ്പ്:-** ഞങ്ങൾക്കായ് പുനരുത്ഥിതനേ! കൃപ ചെയ്യേണം

**സ്വർഗ്ഗാരോഹണം:-** ഞങ്ങൾക്കായ് സ്വർഗ്ഗാരൂഢാ!
കൃപ ചെയ്യേണം

# പ്രഭാതപ്രാർത്ഥന

## സ്ലൂസോ

ദൈവമേ നിന്റെ കൃപപോലെ....

(മാലാഖൊ ദ്നുഹറൊ)

ദ്യുതി സന്തോഷമയൻ മാലാഖാ
ദർശനമിടയർക്കേകിച്ചൊ-ന്നാൻ
യിഹൂദ്യായിൽ ബേതലഹേമിൽ
രക്ഷകനുളവായെന്നേവം
സന്തോഷമെഴും സ-ന്ദേ-ശം.

വാനോരീറയരിന്നിപ്പാരിൽ
ശമവും ശാന്തിയുമറിയിച്ചേ-വം
നന്ദന ജനനത്തിൻ ദിവസത്തിൽ
സ്തുതി ദൈവത്തിനു വാനത്തിൽ
മർത്യന്നുത്തമ സ-ങ്കേ-തം.

വന്നിടയന്മാർ ഗുഹയിൽ പൂകി
യൗസേപ്പിനെയും കന്യകയാ-കും
മറിയാമൊടു ശിശുവിനെയും കണ്ടു
കാഴ്ചകളർപ്പിച്ചാമോദം
പിൻവാങ്ങി-പ്പോ-യി.

ബാറെക്മോർ-ശുബഹോ....മെനഓലം

ജനനത്താൽ വിൺമൺ ലോകർക്കായ്
ശാന്തികൊടുത്തോരു പൈതൽ തന്നെ
സ്വർഗ്ഗീയഗണം കാഹളമൂതി
സ്തുതിപാടി സ്തോത്രം ചെയ്തു
അവനും പ്രേക്ഷകനും-സ്തു-ത്യൻ.

കുറിയേ....

എന്റെ ദൈവമേ നീ എന്റെ ദൈവമാകുന്നു....

(ബ്സുൽത്തൊ യെൽദാസ്)

വിസ്മയ മയനാ-യ് സൃഷ്ടികളിൽ
വിക്രമിയെക്ക-ന്യക പെറ്റു
ഇടയന്മാരും ജ്ഞാനികളും
കാഴ്ചകളവനായർ-പ്പി-ച്ചു.

അരചൻ മശിഹാ ബേതലഹേം
ഗുഹയിൽ സംജാ-തം ചെയ്തു.
ദൂതരുമാട്ടിടയന്മാരും
വിജ്ഞരുമർപ്പിപ്പാ-നെ-ത്തി.

ആമോസ് തനയൻ-തേജസ്വി
ഏശായ മുൻ-ചൊന്നതുപോൽ
ലോകപരാക്രമിയീദിവസം
ശിശുവായ് സംജാതം-ചെ-യ്തു.

ബാറെക്മോർ-ശുബഹോ....മെനഓലം....

കൂറാലടിയാർ-തൻ-ചാര-
ത്തവരോഹം ചെയ്തോൻ നാഥാ!
ഞങ്ങളെയൻപാൽ സന്ദർശി-
ച്ചേകണമാത്മീയം-സൗ-ഖ്യം.

ആകാശങ്ങൾ ദൈവത്തിന്റെ മഹത്വത്തെ അറിയിക്കുന്നു....

(ബ്സ്പ്രൊ മ്ഗുശെ)

ഗഹ്വരഭവനാം-മന്നവനെ
പാ-രസികന്മാർ വിദ്വാൻമാർ

ഉപഹാരങ്ങളൊടുദയത്തിൽ
നിജനിധി സഹിതം വന്ദിച്ചു.
ദേവേശാ!-നാഥാ നീ-ധ-ന്യൻ.

ഹന്നമഹാർക്കൻ-പരിമിതനായ്
മി-ന്നും മുകിലിൽ വാണ-രുളി

ആദ്യാദാമ്മിൻ ജനകന്ന്
ബാലിക മാതാവായ് തീർന്നു, ദേവേശാ....

എങ്ങനെ മകനെ! -ഞാൻ നിന്നെ
പ്പ-രിലാളിക്കും മാനിക്കും

എന്നിൽ മുതിർന്നോനെൻ തനയൻ
ഞാനേറ്റോനെന്നെയേറ്റു, ദേവേശാ....

വാനിൽ നിന്നേ-യീറയരും
ഗു-ഹയതിലജപാലന്മാ-രും

സഭയിൽ തിരുജനനത്താൽ വാ-
ഴ്‌വേറ്റൊരു പരരും പൂജിപ്പൂ, ദേവേശാ....

ബാറെക്മോർ-ശുബഹോ....മെനഓലം

ആദിമുതൽ താതാങ്കത്തിൽ
ചേർന്നു രഹസ്യം നിവസിച്ചോൻ

മറിയാമിൻ വിമലാങ്കത്തിൽ
ഇന്നു പരസ്യം ശോഭിച്ചു, ദേവേശാ....

കുറിയേ....

കർത്താവിന് ഒരു പുതിയ പാട്ടിനെയും....

(ഹവുദശ്മായോ)

പരിപൂർണ്ണം വാനിടമാരാൽ
സ്തുതിപാടുന്നാർക്കായ് വാനോർ

അവനുളവായ് കാലിക്കൂട്ടിൽ
ഉലകവനേ വന്ദിക്കുന്നു.

ആത്മജയാമംഗനയാലേ
ആദാമിന്നൊരു കടമേറി

രക്ഷകനെപ്പെറ്റോൾ മറിയം
ഇന്നാളക്കടവും നീക്കി.
യൂദായിൽ മറവിലമർന്ന
മന്നനെ മോഷ്ടിച്ചാൾ താമാർ
അവൾ മോഹിച്ചൊരു ലാവണ്യം
വിജയശ്രീയിന്നാർജ്ജിച്ചു.
ബാറെക്മോർ-ശുബഹോ....മെനഓലം....

ത്വരിതം പാഞ്ഞുദയം ചെയ്തി
ട്ടൊളിയിരുളിൽ പാർക്കുന്നോരെ
മോദിപ്പാനാഹ്വാനം ചെ-
യ്തിക്ഷിതിപൂകിയ തേജസ്സിൽ.
പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി....

(യൗമ്മോനൊ സൊഹ് വനഹെസ്)

ഇന്നീറേ ദൂതഗണം വാനീന്നെത്തി
തൻജനനം കാണ്മാൻ
മേളിച്ചു-ബേതലഹേം ഗുഹയിൽ
നരസുര സംസ്തുതി ഗീതങ്ങൾ
ഭൂജാ-തികളെ! -അവനെ സതതം വാഴ്ത്തിൻ.
മറിയാം തന്നാത്മജനാം ജീവാത്മജനെ
വച്ചാൾ പുൽക്കൂട്ടിൽ
കരയുന്നൂ-ശിശുവിനു തുല്യമവൻ
സുരവരസഞ്ചയമഞ്ചുന്നൂ, ഭൂജാതികളേ....
താരക വിദ്വാൻമാരെയാകർഷിച്ചു
തിരുജന്മം കാണ്മാൻ
മറിയാമിൻ-ശിശുവായ് നിന്നെക്ക
ണ്ടഖിലാധിപനായ് പ്രണമിച്ചാർ, ഭൂജാതി....
വാനീന്നാദ്യജനെത്തിഗ്ഗാത്രം പൂണ്ടാൻ
ദാവീദാത്മജയിൽ

ഇടയന്മാർ-കാഹളരവമേറ്റി
ദൂതസമൂഹം കുമ്പിട്ടു, ഭൂജാതികളെ....

ബാറെക്മോർ-ശുബഹോ....മെനഓലം....

ആർദ്രതയാൽഹിതമായ് പാഴ്-ത്തുണിചുറ്റിപ്പുൽ
തൊട്ടിയിൽ നിക്ഷിപ്താ!

ഉടയോനേ!-കൃപയാലിപ്പോൾ നി-
ന്നാംഗ്യത്താൽ പിഴപോക്കണമേ, ഭൂജാതി....

കുറിയേലായിസ്സോൻ

ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ

(കൌക്ക്ബോ ബാദെക്)

താരകപോറസിലെ-വിജ്ഞരെയറിയിച്ചു
കാഴ്ചകളവരേന്തി-തിരുമഹിമയ്ക്കരുളീ
കുന്തിരുവും പൊന്നും മൂരും.

ഉടയോനേ! നിന്നെ-രാജജ്യോത്സ്യന്മാർ
ഗർഹിതബേതലഹേം-ഗുഹയിൽ പ്രണമിച്ചു
നിൻപ്രേക്ഷകനായി സ്തോത്രം.

ഗഗനത്തിൽ ശാന്തി-ക്ഷിതിതന്നിൽ ശാന്തി
പ്രീതിയടഞ്ഞുടയോൻ-ജനനാർത്ഥം വന്നാൽ
ആദമിനെപ്പരിരക്ഷിപ്പാൻ.

ബാറെക്മോർ

ശുബഹൊവീക്കോറൊഉസെഗ്ത്തൊഉറാബുസ്യോ
യൂസൊനെസ്ത്തുവെദ്നാസെക്ക് ലാബോ
ഉലബറൊവൽറൂഹോക്കാദീശൊ, മെനഓലം....

ആദത്തിനുമെല്ലാ-ലോകത്തിനുമായി
ശാന്തിമഹാമോദം-സൽഗതിയിവയേന്തി
സംരക്ഷകവത്സൻ വന്നു.

സ്തൗമെൻകാലോസ്....

## പ്രുമിയോൻ

(ബ്ഹോനൊ യൗമോ സബ്റോസൊ)

സുവിശേഷത്തിൻ ദിവസമതിൽ
സന്തോഷത്തിൻ ദിവസമതിൽ

രക്ഷകനെ മറിയാം പെറ്റാളെ-ന്നേ-വം.

താരകയോതിയഭിജ്ഞൻമാർ വന്നു വന്ദി-പ്പാൻ
ദൂതരുമജപാലൻമാരും വന്ദനമർ-പ്പി-ച്ചു

സ്രോപ്പേൻമാർ കാദീശാർത്തു,
ക്രൂബേൻമാർ വാഴ്ത്തിപ്പാടി

കീറത്തുണിയിലാവൃതനാം
പടുവൃദ്ധനുമറിയാം സ്തന്യം.
ഏകുന്നൂ യൗസേപ്പോതുന്നു സ്തോ-ത്രം.

ബാറെക്മോർ-ശുബഹോ....
മെനഓലം....

വത്സലരേ! മഹദാശ്ചര്യം
വചനം ദൈവം മറിയാമി-

ന്നുദരത്തിൽ മേവിത്തനുവെങ്ങനെ-പൂ-ണ്ടാൻ
ശ്രുതിവഴിയാത്മാവായ് പുക്കാൻ വാതിൽ തു-റ-ക്കാതെ
ഉദരത്തിൽ സൃഷ്ടിച്ചൊരു തൻമെയ്യൊടു വെളി-വാ-യാൻ

അവളിൽ ഹിതമാർന്നുളവായാൻ
കന്യാമുദ്രയ്ക്കഴിവെന്യേ

ഈയുൽപ്പാദനമാശ്ചര്യം!
ഈജന്മവുമത്യാശ്ചര്യം!
നരവടിവാർന്നെങ്ങളെ രക്ഷിച്ചോൻ ധ-ന്യൻ

മെനഓലം....

ആദാമ്യർക്കുത്ഥാനത്തിൻ
വാക്കരുളിയ മശിഹാനാഥൻ
        വിശ്വാസികളൊടു തൻദൂതിൽ ചൊ-ന്നേ-വം
എൻമെയ് ഭക്ഷിച്ചെൻരക്തം പാനം ചെ-യ്‌വോ-നിൽ
ഞാൻ വാണിട മവനെന്നുള്ളിൽ വാണിടുമെ-ന്നേക്കും
        നാഥാ! നീ മഹിമാവൊടു നിൻ
        ദൂതന്മാരൊത്തണയുമ്പോൾ
നിൻ ശരണത്തിൽ നിദ്രിതരാം
ദാസർക്കൻപോടുയിരേകി
സന്തോഷം നിറയും പന്തിയിലേറ്റേ-ണം.

**എത്രോ**

**(നെഹെസ് മാലാഖെ)**

വാനീന്നും മാലാഖന്മാർ വന്നറിയിച്ചു
ഭൂപതി ജാതം ചെയ്തെന്നിടയരെ ബേതലഹേമിൽ
ആ നിർമ്മലരാടുകളെ കൊണ്ടിഹ വന്നു
രക്ഷയ്ക്കെത്തിയ ദൈവത്തിൻ കുഞ്ഞാടിൻ-പേർക്കായ്

        സ്തുതി മെയ്യോടവർ കണ്ടതുമൂലം
        സ്തുതി മനുജൻ-തൻജനിയാർന്നോനേ!
സ്തുതിജന്മത്താലപഥത്തീന്നും ര-ക്ഷിച്ചോനേ!

ബാറെക്മോർ.

നിബിയൻമാരീശോദേവാ വിമലാത്മാവാൽ
നിൻമർമ്മങ്ങളെ മുൻചൊന്നാഗമനം-ഘോഷിച്ചു
ഏശായാ നിൻഗർഭത്തെപ്പിറവിയെ ദാവീ-
ദുദയത്തെ സ്ക്കറിയാ മീഖാ നിൻപ്രാ-ബല്യത്തെ
        ഹസ്ക്കീയേൽ-നിൻ തേരിൻ പ്രഭയെ
        ദാനീയേൽ-മാന്യാസനമതിനെ
ജനനത്തിനു വന്നിക്ഷിതിയെ രക്ഷിച്ചോൻ ധന്യൻ

മെനഓലം....

പാവനതനു ഭക്ഷിച്ചോരായ് ജീവനരക്തം
പാനം ചെയ്ത പരേതജനങ്ങൾ തൻ-ദേഹിയിലും
ആത്മത്തിലുമക്ഷയലോകത്താപ്പാപത്തിൻ
ഇരുൾ വാഴായ്‌വാൻ മശിഹായൊടു നാമർത്ഥിക്കേണം
അവരുടെയാ-ത്മാക്കളെയേറ്റോനേ!
നാഥാ! നിൻ-പീഡയെ സാക്ഷിച്ചാർ
ആഹ്വാനം ചെയ്തങ്ങവരെവലമാ-യ് നിർത്തണമേ.

**(ഏവൻഗേലിയോനു മുമ്പുള്ള പെത്‌ഗോമൊ)**

ഹാലേ....ഉഹാലേ....നാഥൻ ചൊന്നൊന്നോടെൻ തനയൻ
നീ-ഇന്നാൾ നിന്നെയുൽപ്പാദിപ്പിച്ചേൻ....ഹാലേ....

**ഏവൻഗേലിയോൻ**

(ലൂക്കോസ് 2:15-20)

**(കുക്കിലിയോൻ)**

നിന്നാൾ സ്തുതിയൊടു രാജമകൾ....
നയവാൻ പനപോലെ....
മക്കളിലപ്പൻ കൃപചെയ്വതുപോലെ....
സ്തുതിദൈവത്തിനുയരത്തിൽ....
താതൻ ശ്ലോമോ ഗബ്രിയേൽ....
ശ്ലോമോ തൻ നിബിയൻമാർക്കും....
നാം ദൈവസുതൻമാരാവാ....

മൊറിയൊ....

**(മാർ യാക്കോബിന്റെ ബോവുസ്സൊ)**

പാടിൻ പാടിൻ പാടിൻ പാടിൻ ഹാലേലുയ്യാ
ആട്ടിടയന്മാർ ബേതലേഹമിൽ പാടിയപോലെ
ഇന്നാൾ വംശത്തലയാമാദാം മോദിക്കട്ടെ
നിൻ ജന്മത്താൽ ദൈവത്വം യാചനപോലേറ്റാൻ
ദുഃഖം നീക്കും പൈതലിനെപ്പെറ്റീടുകയാലെ
ഇന്നാൾ ഹവ്വായാദത്തെക്കാൾ സ്തുതി പാടീട്ടേ.

നീണാൾ ബിംബത്തെക്കൂപ്പിയ വാർദ്ധക്യം പേറും
ലോകത്തിൻ ദണ്ഡാകേണ്ടും കൊമ്പിന്നാളുണ്ടായ്.

വീഞ്ഞാൽ തപ്തക്ഷോണിയെ സേചിച്ചീടാനിന്നാൾ
ഈശായ് ഗേഹത്തീന്നുണ്ടായി മുന്തിരിവള്ളി.

പാടിൻ പാടിൻ പാടിൻ പാടിൻ ഹാലേലുയ്യാ
ആട്ടിടയന്മാർ ബേതലേഹമിൽ പാടിയപോലെ

## മൂന്നാംമണിയുടെ പ്രാർത്ഥന

(ഹദ്‌യാലൂദോ)

കന്യകമറിയാമിന്നാൾ
പെറ്റാളുണ്ണിയെ മകുടങ്ങളെ മുടയു-ന്നോ-നെ
സീയോനിതു കേട്ടപ്പോൾ
അവനെക്കണ്ടീടും മുമ്പേ കമ്പം-പൂ-ണ്ടു.
നിബിമൊഴിവായി-ച്ചേറോദേസോടായ്
ബേതലഹേമിൽ-നൃപതി ജനിച്ചെന്നാൾ
കൊല്ലിച്ചാനാൾ വിട്ടാ
ബേതലഹേം ശിശുവൃന്ദത്തെ വീഴ്ചയിലായ്-തൻ വാഴ്ച
വാണാനീശോ-യെന്നെന്നും
വരുവിൻ സ്തുതി പാടീടാൻ
നിൻജനനത്തിൻ ദിവസത്തിൽ ഹാലേലുയ്യാ ഉഹാലേലുയ്യാ
ബാറെക്മോർ-ശുബഹോ....

വാനിയലട്ടാനന്ദം
വാരിധിയും ധരയും നരരും സ്തുതി പാ-ട-ട്ടെ
ഉലകിതിലിന്നുളവായി
നന്മയുമാമോദവുമോലും ശുഭകാ-ര്യ-ങ്ങൾ
കന്യകപെറ്റു-തന്നിൽ മുതിർന്നോനെ

അമ്മണിയുണ്ണി-ജനകനു സമനല്ലോ
പിഞ്ചുകിടാവെന്നോണം
പുൽക്കൂട്ടിൽ പാൽനുകരുന്നു മാലാഖമാർ-ചൂളുന്നു.
ഇടയന്മാരും-ശാസ്ത്രികളും
കാണിക്കകളർപ്പിച്ചു
രാജാധീശർക്കെന്നവിധം ഹാലേലുയ്യാ ഉഹാലേലുയ്യാ....
മൊറിയൊ....

(മാർ അപ്രേമിന്റെ ബോവൂസ്സോ)

ജന്മത്താൽ നാഥാ! വിടുതൽ
നൽകിയ നന്ദനനേ! കനിക
ജന്മത്താൽ രക്ഷിച്ചോനേ!
ചെയ്യുക കാരുണ്യം മശിഹാ!

ഈ പരിപാവനമാം നാളിൽ
മോദിപ്പൂ പാരും വാനും
ഭാഗ്യമെഴും മറിയാമീന്നും
രക്ഷകനിന്നുദയം ചെയ്തു.

തൻമുൻ ചൊൽ നിറവേറുകയാൽ
മോദിക്കട്ടിന്നാൾ മീഖാ
തൻമുൻ ചൊൽ നിറവേറുകയാൽ
മോദിക്കട്ടിന്നേറമിയാ.

ആയുഷ്മാനായ് ദർശിച്ചോൻ
അർഭകനായ് ജനിയാർന്നതിനാൽ
ഇന്നാളിൽ ദാനിയേലും
വന്നെത്തി സ്തുതി പാടട്ടെ.

ജന്മത്താൽ നാഥാ! വിടുതൽ
നൽകിയ നന്ദനനേ! കനിക
ജന്മത്താൽ രക്ഷിച്ചോനേ!
ചെയ്യുക കാരുണ്യം മശിഹാ!

# മദ്ധ്യാഹ്നപ്രാർത്ഥന

(തൂറൊദ്സീനായ്)

സീനായ് ഗിരിനിൻ-സവിധേ വിറപൂണ്ടു
നാഥാ! ദേവേശാ!
ഗിരിവാരിധി ധരനാം നിന്നെ-കന്യകയാംമറിയാമേന്തി
വേഴ്ചപെടാതവൾ ഗർഭിണിയായ്
വചനാതീതം പ്രസവിച്ചു
തൽസ്മൃതിയെ-വിശ്രുതമാക്കണമേ.

ബാറെക്മോർ-ശുബഹോ....

ഉന്നതരാജ്യമതും-ശാശ്വതജീവിതവും
നിർമ്മലരാർജ്ജിക്കും
സത്തമമശിഹാഭക്തൻമാ-ർഹിക്കുന്ന മഹാഭാഗ്യം
ജഡനേത്രം ദർശിക്കുകയോ
ശ്രവണം കേൾക്കുകയോ ഹൃദയം
തേറുകയോ ചെയ്തിട്ടില്ലേതും

മെനഓലം....

മശിഹായുടെ റൂശ്മാ-മാമ്മോദീസായാൽ
സമ്പ്രാപിച്ചോരായ്
തൃപ്പാവനതനു ഭക്ഷിച്ചു-പുണ്യനിണം പാനം ചെയ്തോർ
പൂഴിയിൽനിന്നും താൻമൂലം
പ്രാണനൊടേറി ധൂളികുട-
ഞ്ഞതിതേജോ വസ്ത്രം ചാർത്തീടും

മൊറിയൊ....

(മാർ ബാലായിയുടെ ബോവൂസ്സോ)

ജനനീ പരിശുദ്ധ-പ്രാർത്ഥനയാൽ നാഥാ!
പുണ്യം ഞങ്ങൾക്കും-വിഗതർക്കും നൽക.

മറിയാമിൻ സ്മരണം-വരദായകമാക
തൽപ്രാർത്ഥന ഞങ്ങൾ-ക്കാത്മാവിനു കോട്ട.

പരിശുദ്ധ ശ്ലീഹാ-നിബി സഹദേൻമാരേ
യാചിപ്പിൻ കൃപയേ! ഞങ്ങൾക്കായ് നിങ്ങൾ.

നിൻശരണേ മൃതരാം-താതസഹോദരരിൽ
ചൊരിയണമേ മോദ-പ്പനിനീരെൻ നാഥാ!

സുസ്മൃതി ജനനിക്കും-വിശ്രുതി സിദ്ധർക്കും
ജീവൻ വിഗതർക്കും-ചേർപ്പോനേ! സ്തോത്രം

ജനനീ പരിശുദ്ധ-പ്രാർത്ഥനയാൽ നാഥാ!
പുണ്യം ഞങ്ങൾക്കും-വിഗതർക്കും നൽക.

---

## വിശുദ്ധ

# ദനഹാപെരുന്നാളിൽ

### വെള്ളം ശുദ്ധീകരിക്കുന്ന ക്രമം

### പ്രദക്ഷിണ സമയത്തെ ഗീതം

(കോലൊ ദതെശ്ബുഹത്തെ)

യോഹന്നാൻ തൻ സ്തുതി നാദം
യോർദാൻ നദിയിൽ മുഴങ്ങുന്നു.

താതനു തിരുഹിതമിയലുന്ന
ദൈവത്തിന്നജപോതമിതാ

പാവനറൂഹായിവനുപരി
പ്രാവെന്നവിധം വെളിവായി

സ്വജനത്തൊടു പുറജാതികളെ!
ബഹുതരഭാഷാഭാഷികളേ!
സ്തുതി ചെയ്തിവനെ സ്തോത്രത്താ-
ലനവരതം നതി ചെയ്തീടാൻ.

(വറൊന്ന്-തവ് ആഹായ്)

സോദരരേ! വരുവിൻ പോകാം
സ്നാനമതേൽക്കും സുതനേയും
തിരുസന്നിധിയിൽ നദിയോർദാൻ
സ്ഥലമേകുന്നതുമീക്ഷിക്കാം.

നീരവനിടമേകീടുകയാൽ
നീരിലവൻ കതിരൊളി വീശി
നീരതിലേയ്ക്കവരോഹം ചെ-
യ്തവനരുളീ പരിശുദ്ധി.

അടിയാനാം യോഹന്നാനോ-
ടരുളീ തൻമേൽ കൈവയ്പ്പാൻ
അടിയാനുടയോൻ തൻ തലയിൽ
വലതുകരം വച്ചുരചെയ്തു.

ഞാനാരുടെ തിരുനാമത്തിൽ
മാമോദീസാ നൽകേണ്ടു
താതൻ തൻനാമം ചൊന്നാൽ
താതൻ നിന്നിൽ സ്ഥിതി ചെയ്വൂ.

നാമം തനയന്റേതായാൽ
നീയേകൻ തനയൻ നൂനം
റൂഹായുടെ പേരാകുമ്പോൾ
താതസുതാമല റൂഹായാം

ത്രിത്വത്തിൻ പൊരുളൊന്നല്ലൊ!
സർവ്വാധീശാ! തേ സ്തോത്രം.

## പ്രാർത്ഥന

ദൈവമേ നിന്റെ കൃപപോലെ....

(എനിയോനൊ-അൽ യൂറെദ്നോൻ)

നദിയോർദാ-നിൽ-താതൻ വാ-നതിലാർത്തു
പ്രീതിയെഴും-മൽ-വത്സലനാം-തനയനിവൻ

നൃപ മശിഹാ-തൻ സ്നാനത്തിൽ-തിരുസഭയേ!
സുതരെ മോ-ദാൽ-വൈദികരാ-ലണിയിക്ക

വിനയസമേ-തം-സ്നാനം-കൈയ്-ക്കൊണ്ടുലകി-
ന്നമലത ചേർ-ത്തോൻ-പരിശുദ്ധൻ-ബഹുധന്യൻ

നദിയോർദാ-നിൽ-തനയൻ-തൻ-തലയിൻമേൽ
റൂഹായെ-ക്ക-ണ്ടാശ്ചര്യം-ജനമാണ്ടു

താതൻ ക-തിരേ! ശുദ്ധി ജഗ-ത്തിന്നരുളാൻ
യോർദാനാർ-ന്നോ-രൊളിയേ! നിൻ-പ്രഭധന്യം

പ്രഭയിൻ സു-തരേ!-സുപ്രഭ ജാ-തം ചെയ്തു
ഇപ്രഭത-ന്നിൽ-മോദിപ്പാൻ-കാത്തിടുവിൻ

മണവാളൻ-തൻ-മണവറയിൽ-ക്ഷണമുള്ളോർ
നിങ്ങൾ ചാർത്തിൻ-സമുചിതമാം-വസനങ്ങൾ.

നദിയോർദാ-നേ! മോദിച്ചീ-ടുക നിന്നിൽ
സ്നാനമതേ-റ്റു-രക്ഷകനാ-കും മശിഹാ.

പിതൃസുതറൂ-ഹാ! -വിമലതയിൽ-മൂന്നാകും
ക്നൂമായോ-ർദാൻ-നദി തന്നിൽ-ഘോഷിതമായ്.

ബാറെക്മോർ-ശുബഹോ....മെനഓലം

സ്വയമുൽഭൂ-താ-ആദിയുമ-ന്തവുമെന്യെ
ത്രിത്വമതാ-കും-പിതൃസുത റൂഹാ! സ്തുതിതേ.

മൊറിയോ....

## പ്രാർത്ഥന

(കോനൂനൊ യൗമോനൊ)

ഭീകരവാരിധിക്കെതിരായ് ദൈവം നടകൊണ്ടു-മുങ്ങിപ്പോമെന്നോർത്തോരിസ്രായേൽ വാരിധിയിൽ കരകണ്ടു-മിസ്രേമ്യരഥങ്ങളെയുടനടിയാഴി വിഴുങ്ങി-അത്യുന്നതനുടയോൻ തന്നുടെ കരബലമതിനാൽ കുതിരപ്പട്ടാളത്തിനു വാരിധി കല്ലറയായി.

ബാറെക്മോർ-ശുബഹോ....

മാനവജാതിക്കുദയം ചെയ്തൊരു പുലർകാലത്തിൽ പ്രഭ തൻ നൃപതേ! നീ മരുവിൽ നിന്നും യോർദാനാർന്നു-കൂരിരുളിൻ പിടിയിൽനിന്നും നിൻപ്രതി രൂപത്തെ പ്രബലകരത്താൽ പരിരക്ഷിപ്പാൻ സ്നാനത്തിനു നീ തലതാഴ്ത്തി.

മെനഓലം....

ആദ്യന്തവിഹീനാ! വചനേശാ! നിന്നോടു സഹിതം നീ നീരിൽ മുക്കീട്ടവനുദ്ധാരണമേകി-എന്നോമന നന്ദനനാണിവനൊന്നാകുന്നോനെൻ സാരാംശത്തിൽ-ദൈവത്വത്തിലെനിക്കൊപ്പം സ്ഥിതിചെയ്യുന്നോൻ-എന്നേവം ജനകൻ ചൊല്ലിയ ഗഹനദ്ധ്വനിയാൽ ഗഗനത്തിനു നവ്യതയും നൽകി.

വൈരികളിൽ നിന്നുളവാകും കൻമഷ മലിനതകൾക്കിന്നാൾ വെണ്മയിവൻ നൽകി സലിലാത്മ സ്നാനത്താൽ-നിത്യനവീന സുബദ്ധ വിശുദ്ധ മതാമാത്മീയർ മാർഗ്ഗം കാട്ടി നമുക്കായ്-ദൈവത്തിൻ പ്രിയ വത്സലനുടെ മനതാരിലനവരതമീമാർഗ്ഗം നിലകൊള്ളും.

ബാറെക്മോർ-ശുബഹോ....

തൻകൈയാൽ മനയപ്പെട്ടോൻ ദുരിത ദുരാഗ്രഹ ബന്ധിതനായതു കണ്ടപ്പോളുടയോനവനെത്താങ്ങിത്തോളിൻമേലേറ്റി-യോർദാൻ നദിയിലെ ജലമതിലവനുടെ മലിനതപോക്കി-

ഏവം നിജമനസ്സാ നിപതിതനാമാദാമ്മിൻ രൂപത്തിനു നവ്യത നൽകി.

മെനഓലം....

നിർമ്മലമതുമാത്മീയവുമാം ബഹുശാഖകളെ പ്രവഹിപ്പിച്ചിടു മരുവിയിലേയ്ക്കുത്സാഹത്തോടു വിധിപോൽ പോയീടാം- പാർത്താൽ വചനം ദൈവം സ്വപദത്തീന്നും നമ്മൾക്കന്തികമാ ഗതനായി-ദൈവികദാഹാർത്തർക്കായ് കൊണ്ടിഹ വന്നാനു ത്തമ പാനീയം-ആകാംക്ഷയൊടരികിലണഞ്ഞൊരു സൃഷ്ടി ക്കരുളി ശാരീരികശാന്തി.

തായേ! ധന്യേ കരുണ നിറഞ്ഞവളേ! തേജസ്സിൻ തിരുമണ വാട്ടീ- മാനവബോധാതീതൻ നിൻ ശിശുവത്ഭുതപൂർണ്ണൻ- മാനുഷവർഗ്ഗപരിത്രാണത്തിനു നീ കാരണമായി-സ്തോത്രം തേ പാടീടാനും കീർത്തനമകുടം മുടയാനും നന്ദി സ്തുതി ദാന ങ്ങളെയർപ്പിപ്പാനും ഞങ്ങൾ ബാദ്ധ്യതയുള്ളോർ.

അടയാളം കണ്ടത്ഭുത വിവശതയോടെതിരില്ലാത്ത രഹസ്യ ങ്ങളെ നമ്മോടറിയിച്ചിന്നൊരുനാൾ നിബിമോശ-ജീവദമാകും ദൈവിക പാവകനേയദ്ഭുതകരമായാഘോഷിച്ചൊരു കന്യക യേയും-അവനേയേറ്റൊരു യോർദാൻ നദിയേയും സൂചിപ്പിച്ചാൻ.

സ്നാനമതേൽപ്പാനാഗതനാം നന്ദനനെക്കണ്ടാദരവൊടു സദയം യൂഹാനോനുൽഘോഷിച്ചാൻ-ലോകത്തിൽ പാപം പേറും ദൈവിക കുഞ്ഞാടിവനല്ലോ-അല്ലല്ലോർക്കിലിവന്റെ ചെരുപ്പിൻ വാറതഴിപ്പാൻ ഞാനയോഗ്യൻ പാവകനാലും പാവനറൂഹായാ ലുമിവൻ സ്നാനം നൽകും.

ബാറെക്മോർ-ശുബഹോ....

മെനഓലം....

സഭയിതിനീശോരാജാവതി ഗഹനമതാമഭിഷേകത്തെ ജീവപ്ര ദനാം പാവനറൂഹായാൽ- നദിയോർദാനുടെ വിമലജലത്തില വൻ തിരുസഭയുടെ മലിനതപോക്കി-വഞ്ചതിയേറും വൈരിബ ലത്തിനു ലജ്ജയുമപജയവും ചേർത്തിട്ടേകി സഭയ്ക്കായ് വാഗ്ദ ത്തമതാം ശാശ്വതജീവൻ.

സ്തൗമെൻകാലോസ്....

## പ്രുമിയോൻ

### (കൂക്കോയോ-യൂഹാനോൻ മാസെഗ്)

ചേർത്തു-സലിലം യോഹന്നാൻ സ്നാന-ത്തിന്നായ്
മുങ്ങി-ശുദ്ധീകരണം ചെയ്തതിനുള്ളിൽ മ-ശിഹാ

നീരിൽനിന്നും-തീരത്തേറുമ്പോൾ
അവനെമാനി-ച്ചവനിയുമംബരവും

കതിരോ-ൻകതിരുകൾ-ചായിച്ചു-താര-കൾ കൂപ്പി
ആറ്റിൻ-നിരയോടൂറ്റുകളെ വാഴ്ത്തിയ ദൈവത്തെ

ഹാലേലുയ്യാ- ഉഹാലേലുയ്യാ.

നീരാ-ട്ടം മണവാട്ടി കഴിച്ചേറു-ന്നേരം
കാത്ത-ങ്ങവനീശൻ ദാവീദാറ്ററികിൽ നി-ന്നു

വീണയിലേവം-പാടി; വിമലസഭേ!
അഗതീ! ത്വരിതം-ശ്രീയാർന്നോളേ! നിൻ

രൂപം-ഭൂപതി മോഹിപ്പാൻ പിതൃജന ഗേഹ-ങ്ങൾ
കൈവിട്ടീ-ടുക നീ രാജ്ഞി പദമാർജ്ജിച്ച-ല്ലോ
ഹാലേലുയ്യാ-ഉഹാലേലുയ്യാ.

ബാറെക്മോർ-ശുബഹോ....

സ്നാനം-ചെയ്‌വാൻ സുതനീശൻ യോർദാ-ൻപൂകി
തീയും-വിറകും കൂടാതെ ജലമൂഷ്മളമായി

വൈദികനെപ്പോൽ-വന്നിഹ യൂഹാനോൻ
ഉടയോൻ തലമേൽ-വച്ചു വലതുകരം

പ്രാവെന്നോണം- റൂഹ്ക്കുദീശാ പാറി-ത്താ-ണു
യോർദാൻ-നദിയിലെ നീരിൻമേൽ ചെയ്താനാവാസം
ഹാലേലുയ്യാ-ഉഹാലേലുയ്യാ.

മെനഓലം....

പരിശു-ദ്ധൻപരിശുദ്ധസുതൻവിമലൻ-ശ്രേ-ഷ്ഠൻ
ദൈവ-ത്തിന്നാദിമവചനം ശുദ്ധി നമുക്കേ-കാൻ
സ്നാനത്തിന്നായ്-വന്നിഹ നമ്മളുടെ
പാപംപോക്കാൻ-സലിലത്തെ വാഴ്ത്തി
സാക്ഷാ-ൽ ദൈവമിവൻ ദോഷം മായി-ക്കുന്നോൻ
സ്തുതിതേ-യോർദാൻ സ്നാനത്തിൽ തിരുഹിത-
മാർന്നോ-നേ

ഹാലേലുയ്യാ-ഉഹാലേലുയ്യാ

മൊറിയോ....

### എത്രോ

(സുമ്മോറൊ)

സാഗരമേ! എന്തിനു നീ പാഞ്ഞു
യോർദാനേ! എന്തിനു നീ പിൻവാങ്ങി

### വായനകൾ

| | | | |
|---|---|---|---|
| സംഖ്യ | 20: 1-11 | 2 രാജാക്കന്മാർ | 3:19-25 |
| ഏശയാ | 22:1-16 | അപ്പോ.പ്ര. | 8:35-40 |
| എബ്രായർ | 10: 15-25 | | |

(ഏവൻഗേലിയോനു മുമ്പുള്ള പെത്ഗോമൊ)

ഹാലേലുയ്യാ ഉഹാലേലുയ്യാ-നിന്നെ ദർശിച്ചുജലം ദേവേ
ശാ-നിന്നെ ദർശിച്ചുജലം ഭീയാർന്നു-ഹാലേലുയ്യാ

**ഏവൻഗേലിയോൻ-യോഹ: 4:4-42**

(തുടർന്ന് വെള്ളം വാഴ്വ്)

(സ്ളീബാത്ആഘോഷം 26-ാം വശം കാണുക)

# വലിയ നോമ്പ് ആരംഭിക്കുന്ന
# തിങ്കളാഴ്ചയിലെ
# ശുബ്ക്കോനൊക്രമം

### പ്രാരംഭ പ്രാർത്ഥന

ദൈവമേ നിന്റെ കൃപപോലെ.... (51-ാം സങ്കീർത്തനം)

(ഹത്തീസുലോക്ക്)

പാ-പം ചെയ്തേൻ, പ്രാർത്ഥന കേട്ടമ്പുടയോനേ!
എൻപിഴപോക്കണമേ,-
നാ-ഥാ!-നിഖിലേശാ! കൃപ ചെയ്കെന്നിൽ.
ഏ-റും-കടപാപങ്ങളിൽ ഞാൻ മലിനതപൂണ്ടു
നിലവിളി കൂട്ടുന്നേൻ, നാഥാ!....
നാ-ഥാ!-കരുണാനിധിയെ നിൻ വാതിലിലല്ലാ-
തെവിടടിയാർ മുട്ടും? നാഥാ!....
കേ-ഴു-ന്നേൻ പാപിനിയെപ്പോൽ, അർത്ഥിക്കുന്നേൻ
ചുങ്കക്കാരൻ-പോൽ, നാഥാ!....
അൻ-പു-ള്ളോനേ! പാപികളിൻ ദോഷകടങ്ങൾ-
ക്കൻപാൽ ക്ഷമ നൽക, നാഥാ!....
വൈ-രം മത്സരമിവവെടിയും സ്നേഹത്താലുൾ-
ത്തളിരു നിറയ്ക്കണമെ, നാഥാ!....
മ്ശീ-ഹാ!- പാതകികൾക്കായ്ത്തരുവിൽത്തൻമെയ്
ബലിയർപ്പിച്ചോനേ നാഥാ!....
മ്ശീ-ഹാ!- പാപിനി ചോരനിവർക്കുൾസ്നേഹത്താൽ
മുക്തികൊടുത്തോനേ നാഥാ!....
മ്ശീ-ഹാ!- മാളികയതിലേറി ശ്ളീഹന്മാർക്കായ്
ശാന്തിയണച്ചോനേ നാഥാ!....
മ്ശീ-ഹാ! മഹിതശ്ളോമ്മോയാൽ ശിഷ്യരെ സൗധേ
മോദിപ്പിച്ചോനേ! നാഥാ!....

ബാറെക്മോർ-ശുബഹോ....മെനഓലം....

താ-തൻപേർക്കായ് സ്തുതിയേറ്റിക്കൂപ്പുക
സുതനെ റൂഹായോടൊപ്പം നാഥാ!....

### പ്രുമിയോൻ

(കുക്കോയൊ-ഓഹൂബൊ)

സ്നേഹത്തരുവേ! നീ പാരം മോദകരം ധധ്യം
നീയധിവാസം ചെയ്യുമിടം ശുഭപൂർണ്ണം; നി-ന്നാൽ

അബറാഹാമിൻ-ഗൃഹമാർന്നൂ നാഥൻ
നിന്നാലേറി-വൈദികർ ബെസ്ക്കുദിശാ

യാതനയും പീഡയുമെന്നെക്കർതൃസ്നേഹ-ത്തി
ന്നേതുമകറ്റില്ലെന്നോതി നിന്നാൽ പൗലോ-സും
ഹാലേലുയ്യാ-ഇതു താന്നോൻ ധന്യൻ.

സോദരനപരാധം ചെയ്താൽ വൈരം കൈവി-ട്ടി
ട്ടേഴോടെഴുപതുവട്ടം നീ ക്ഷമ നൽകീടേ-ണം

സോദരനെപ്പോൽ-നീയുംപിഴയാളി
ഓർക്കിൽ നിനക്കും-മോചനമാവശ്യം

രമ്യതയാൽ കൂട്ടാളികളായ് ദിനരാത്രം നി-ങ്ങൾ
നാഥാ! സ്തുതിയെന്നാർക്കണമെന്നേവം നമ്മൾ-ക്കായ്
ഹാലേ....എഴുതി ദൈവസുതൻ.

ബാറെക്മോർ-ശുബഹോ....

സ്നേഹം നിസ്തുലമെന്നെ-ഴുതി മാർ പൗലോസതിനെ
മോഹിക്കുന്നോൻ ധന്യനവൻ കണ്ടിടുമുടയോ-നെ

കണ്ടാൻപരനെ-ഗിരി മൗലിയിൽ മോശ
വിധിനിലയത്തിൽ-സഹദേരും കണ്ടു

തിരുസഭയതിനെത്തരുവിന്മേൽ സ്നേഹത്താൽ ദ-ർശി
ച്ചിരവും പകലും സ്തുതിഗാനം ഘോഷിച്ചീടു-ന്നു
ഹാലേ....ഉഹാലേ....

മെനഓലം....

പ്രിയരേതീക്ഷ്ണത കാട്ടുകദിവ്യായുധമാം നോ-മ്പിൽ
മ്ശിഹായിൽ പൂർണ്ണതയാർന്നോർ നോമ്പാൽ ജയ മാ-ർന്നൂ

ആകെൽക്കറുസ്സാ-തന്നൊടു പോരിട്ടാർ
ശോഭിതനായി-സീനായിൽ മോശ.

ഏലീയായെരിതീത്തേരിൽ നോമ്പാൽ-വാനേ-റി
ഉന്നതിസുകൃതികളാർജ്ജിച്ചു മകുടം സഹദേ-രും

ഹാലേ....ഉഹാലേ....

മൊറിയൊ....

**എത്രോ**

**(ആഹായ് നാഹേബ്)**

കൽപ്പനകാപ്പാനന്യോന്യം
സ്നേഹിപ്പിൻ സഹജൻമാരേ!
ചിലരുപവാസം കാക്കുമ്പോൾ
ഹൃദയം സ്പർദ്ധാവൈരമയം
വീഞ്ഞുവെടിഞ്ഞോരിൽ ചിലരോ
പ്രിയനെ രഹസ്യം നിഹനിപ്പൂ.
മണിപതിനൊന്നിൽ പണിചെയ്‌വാൻ
വേലക്കാരെ വിളിച്ചോനെ
നിൻമാനത്തിനു ഞാൻ തീർത്തൊരു-
മകുടം പതിനൊന്നും കൈക്കൊ-
ണ്ടരുളുക പാപവിമോചനമ-
ക്കനിവിനു ഞാൻ സ്തുതി പാടീടും

ബാറെക്മോർ-ശുബഹോ....

പരിപാവനസഭയേ! ശാന്തി
ശമവും നിൻമതിലാകട്ടെ
ഈർഷ്യയതും വ്യാജവുമെങ്ങും
സ്നേഹ-ത്തീയിലൊടുങ്ങട്ടെ

തിരുമണവാളൻ തൻപെരുന്നാൾ
സുചിരം നീയാഘോഷിക്ക.

മെനഓലം....

ദേവാ! കൃപചെയ്തീടണമെ
നിൻകൃപയിൻ പതിവി-ന്നൊപ്പം
കെണിയനവരതം ഞങ്ങൾക്കായ്
വയ്ക്കും-കുടിലനെ-യോടിക്ക
നിൻസ്ളീബാ കാവൽ ഞങ്ങൾ-
ക്കതിനാലാവൃതരാം-ഞങ്ങൾ.

കരുണാജലനിധിയാം ദേവാ!
പാതകികൾക്കുത്തരമരുൾക
അപരാധം ചെയ്തോർ ഞങ്ങൾ
കൃപയിൻ-വാതിലിൽ-മുട്ടുന്നു
ശ്രീമയമാം നിൻ നിധിയിൽ നി-
ന്നേകീടുക പാതകമുക്തി

മൊറിയൊ....

(മാർ യാക്കോബിന്റെ ബോവൂസ്സോ)

ഈശാ! നാഥാ! വരിക തണുപ്പാൻ വിളികൂട്ടുന്നു
പ്രാർത്ഥനകേട്ടിട്ടാത്മാക്കൾമേൽ കൃപ ചെയ്യേണം.

ഈശാ! നാഥാ! ഈറയനാഥാ മാലാഖേശാ!
പ്രാർത്ഥനകേട്ടിട്ടാത്മാക്കൾമേൽ കൃപ ചെയ്യേണം.

ഐക്യത്തിന്നായ് ബദ്ധപ്പെടുവിൻ ക്രുദ്ധൻമാരേ!
നമ്മാൽ ക്രുദ്ധൻ നാഥൻ നമ്മിൽ പ്രീതിപ്പെട്ടു.

കുറ്റം ചെയ്തോനിങ്ങുവരട്ടെ സംമാന്യൻ ഞാ-
നങ്ങെത്തീടിൽ മാനം കെടുമെന്നോതീടല്ലേ.

സ്നേഹിക്കേണം ഭ്രാതാക്കളെ നീയവയവതുല്യം
കർത്താവീശോയേകൻതന്നെ മെയ്യിൻമൗലി

കോപംമൂലം ഭ്രാതൃസ്നേഹം വിട്ടീടുന്നോൻ
നാഥാദ്വേഷി ഭ്രാതൃസ്നേഹിക്കില്ലടിമത്വം.

ക്രോധാവിഷ്ടാ! ദൈവത്തെപ്പോൽ നിൻഭ്രാതാവോ-
ടൈക്യം പാലിച്ചീടേണം നീ ചിന്താപൂർവ്വം

നീക്കുക നീ നിന്നുള്ളിലെ ദുഷ്ടും പകയും പോരും
കർതൃസ്നേഹം വാനതിലെപ്പോൽ വാഴും നിന്നിൽ

കോപിച്ചോർ തൻ ശാന്തിയതാകും താതൻ സ്തുത്യൻ
വന്ദ്യൻ ക്രൂശാൽ ശാന്തി ജഗത്തിന്നേകിയ പുത്രൻ

തപ്തന്മാർക്കായ് മോചനമരുളും റൂഹാസ്തോത്രം
ഉണ്ടാകട്ടെ നമ്മുടെ മേലൻപാമ്മീനാമ്മീൻ.

സർവ്വം കേട്ടിട്ടഭ്യർത്ഥനയെ കൈക്കൊൾവോനേ!
പ്രാർത്ഥനകേട്ടിട്ടാത്മാക്കൾമേൽ കൃപചെയ്യേണം.

## വായനകൾ

1 യോഹ. 4: 11-21 1 കൊരി. 13: 4-10

**(ഏവൻഗേലിയോനു മുമ്പുള്ള പെത്ഗോമൊ)**

ഹാലേ....ഉഹാലേ....ദോഷക്ഷമയാർജ്ജിച്ചോൻ-
പാപവിമോചനമാർന്നോൻ ധന്യൻ-ഹാലേലൂയ്യാ.

**ഏവൻഗേലി-മത്തായി 18:18-35**

**(കോലൊ-ബ്തറഓക്മോറാൻ)**

നാഥാ! വാതിലിൽ മുട്ടുന്നേൻ നിധിനിലയത്തീ-
നൻപർത്ഥിക്കുന്നേൻ
നെടുനാളായ് ഞാൻ നിൻവഴികൈവിട്ടൊരു പാപി
പാപമുപേക്ഷിച്ചങ്ങത്തെ കൃപയിൽ വാഴാ-ൻ
കൃപചെയ്തീടണമേ.
കരുണാനിധിയാം നാഥാ! നിൻവാതിലിലല്ലാതെ-
വിടടിയാർ മുട്ടും!
രാജാക്കൻമാരടികൂപ്പും രാജാധീശാ-
തിരുസന്നിധിയിൽ യാചിപ്പാൻ നിൻ കൃപയല്ലാ-
തെങ്ങൾക്കാരുള്ളു.
ബാറെക്മോർ-ശുബഹോ....

ജനകാത്മജ വിമലാത്മാവേ! ഞങ്ങളൊടേൽക്കും-
ദുഷ്ടാത്മപ്പടയിൽ
ഞങ്ങൾക്കാവുക വൻമതിലും ശരണമതും നീ
സത്തമരെത്തിരയുന്നേരം കരുണച്ചിറകിൽ-
ചേർക്കുക ഞങ്ങളെ നീ.
മെനഓലം....

ഈയഭ്യർത്ഥന സ്വർഗ്ഗത്തിൻ വാതിൽ തുറക്കും-
താക്കോലാകണമേ.
മാനവനാദം മോദകരം! മറുപടി നാഥൻ
നൽകിടുമെന്നാ നിരകളിലുൽഘോഷിക്കട്ടെ.
റാബേദൂതന്മാർ

(മാർ യാക്കോബിന്റെ ബോവൂസ്സൊ)

ഈശാ! നാഥാ! വരിക തുണപ്പാൻ വിളി കൂട്ടുന്നു
പ്രാർത്ഥനകേട്ടിട്ടാത്മാക്കൾമേൽ കൃപചെയ്യേണം.

ഈശാ! നാഥാ! ഈറയനാഥാ! മാലാഖേശാ!
പ്രാർത്ഥനകേട്ടിട്ടാത്മാക്കൾമേൽ കൃപചെയ്യേണം.

കാംക്ഷിക്കുന്നേൻ കന്മഷമുക്തിക്കെൻ കർത്താവേ!
കാലത്തിന്നൊത്തൻപർത്ഥിപ്പാൻ നല്കുക കണ്ണീർ.

ദാഹിക്കുന്നേനപരിത്യാജ്യം നിൻ കരുണയ്ക്കായ്
വർഷിക്കെൻമേൽ കരുണക്കടലേ കരുണാപൂരം.

വൈകീനേരം മൃതിനിഴലെന്നെ വലയം ചെയ്തു
നീയെൻ സന്ധ്യാരവിയാകണമെ നിൻപ്രഭ കാണ്മാൻ

ചാവല്ലേ ഞാൻ മുന്തിരിവയലിൻ വെളിയിൽനാഥാ!
എൻ താപത്തെ നിന്തിരുനേത്രം കൈക്കൊള്ളേ-ണം

കാലം പോക്കി പാഴായവയെ സേവിച്ചീ ഞാൻ
ജീവാന്ത്യത്തിൽ കൈക്കൊൾകെന്നെ ഞാൻ നിന്റേതാം

മായാരാജാവെന്നെ വധിപ്പാനെയ്തു ബാണം
സേനാധീശാ! സൗഖ്യം നേടാനൗഷധമേകൂ

ആട്ടിൻപറ്റം വീണ്ടൊരു നല്ലോരിടയാ സ്തോത്രം
ചെന്നാരാഞ്ഞാനഷ്ടമജത്തെ രക്ഷിച്ചോനേ!

ഏവൻപോരും നേരായ്നിന്നെ സ്തുതിചെയ്തീടാൻ
താതാത്മാവൊത്തമരുമദൃശ്യാ! സ്തോത്രം സ്തോത്രം.

ദേവാ! ദേവാ! ഉത്തരമരുളിക്കാരുണ്യം ചെ-
യ്തേകീടേണം മനുജാത്മാക്കൾക്കനുതാപം നീ.

## പാതിനോമ്പ്

### (പ്രദക്ഷിണസമയത്തു ചൊല്ലുവാനുള്ള ഗീതം)

(കൂക്കോയെ-മെന്റുമി)

സ്ളീബായെ വന്ദിപ്പാനായ് ഹേലേനി രാജ്ഞി
നൃപപട്ടണമാം റോമയിൽ നിന്നേറുശലേമാർന്നു

യൂദൻമാരെ-ക്കൂട്ടിചൊന്നേവം
കാണിച്ചിടുവിൻ-സ്ളീബാവച്ചോരിടം

ഞങ്ങൾക്കുണ്ടൊരു പ്രമുഖൻ നീയവനോടാരാഞ്ഞാൽ
മശിഹാതൻ സ്ളീബായമരും സ്ഥാനം കാണിക്കും

ഹാലേലുയ്യാ-എന്നവരുരചെയ്തു.

അമ്മാനൂയേൽ ദേവേശൻ തരുവിൽ തൂങ്ങി
ഇൽശാദായ് തനയൻ വീരൻ തലതാഴ്ത്തി മരിച്ചു

ആത്മം മാത്രം-തരുവിൽ കൈവിട്ടു
നിജസാരാംശം-മേനിയിൽ നിവസിച്ചു

വേർപെട്ടാൻ നിസ്സാരമതാം മാനുഷമാം ജീവൻ
വിലപിച്ചീടട്ടുന്നതനെ ക്രൂശിച്ചോർ യൂദർ
ഹാലേലുയ്യാ-കഷ്ടമവർക്കെന്നും.

## സ്ളീബാ ആഘോഷം

### പ്രാർത്ഥന

**(പെത്ഗോമൊ)**

ഞങ്ങളുടെ ശത്രുക്കളെ നിന്നാൽ ഞങ്ങൾ കുത്തിമുറിക്കുകയും ഞങ്ങളുടെ എതിരാളികളെ നിന്റെ നാമം മൂലം ഞങ്ങൾ ചവിട്ടുകയും ചെയ്യും.

**(മസ് അക്കോനൂസൊ)**

സൗഖ്യം പിത്തള സർപ്പത്തെ
വീക്ഷിച്ചോർക്കുളവായതുപോൽ
സ്ളീബായേ നതി ചെയ്യുന്നോർ
രോഗോപശമം നേടുന്നു.
കരുണാസാഗരമാം നാഥാ!
പ്രാർത്ഥിച്ചടിയാരോതുന്നു.
കുറിയേ....കുറിയേ....കുറിയേ....

**(പെത്ഗോമൊ)**

അവനിൽ സൂക്ഷിച്ച് അവനിൽ ശരണപ്പെടുവിൻ. നിങ്ങൾ ലജ്ജിക്കേണ്ടിവരികയില്ല.

**(മസ് അക്കോനൂസൊ)**

നോമ്പിൻ മദ്ധ്യേ ജീവദമാം
സ്ളീബായിൻ വിജയപതാക
നൽകിയ രക്ഷാകരനേ! നി-
ന്നവതാരം വിസ്മയനീയം

കരുണാസാഗരമാം നാഥാ!
പ്രാർത്ഥിച്ചടിയാരോതുന്നു.
കുറിയേ....കുറിയേ....കുറിയേ...

(പെത്ഗോമൊ)

എതിരാളികളിൽനിന്ന് ഞങ്ങളെ രക്ഷിക്കുകയും ഞങ്ങളുടെ ശത്രുക്കളെ ലജ്ജിപ്പിക്കുകയും ചെയ്തവൻ നീയാകുന്നു.

(മസ്അക്കോനൂസൊ)

ദുഷ്ടാത്മാവോടടരാടാൻ
ശക്തി നരർക്കില്ലാത്തതിനാൽ
നോമ്പും ജീവസ്ളീബായും
നാഥൻ നമ്മൾക്കായ് നൽകി
കരുണാസാഗരമാം നാഥാ!
പ്രാർത്ഥിച്ചടിയാരോതുന്നു.
കുറിയേ....കുറിയേ....കുറിയേ...

(പെത്ഗോമൊ)

നിന്റെ രക്ഷയിൻ പരിച എനിക്കു നീ നൽകി. നിന്റെ വലത്തുകൈ എന്നെ സഹായിക്കുകയും നിന്റെ ശിക്ഷണത്തിൽ എന്നെ വളർത്തുകയും ചെയ്യണമേ.

(മസ്അക്കോനൂസൊ)

ദുഷ്ടാത്മാവിൻ സേനയെ വെ-
ന്നാത്മീയം ജീവൻ നേടാൻ
നോമ്പിൻ നടുവിൽ ജീവദമാം
സ്ളീബായേ രക്ഷകനേകി
കരുണാസാഗരമാം നാഥാ!
പ്രാർത്ഥിച്ചടിയാരോതുന്നു.
കുറിയേ....കുറിയേ....കുറിയേ....

തുടർന്ന്: ദൂതന്മാർ സേവിപ്പോനേ!....ഇത്യാദി.

29-ാം വശത്ത്

# ഊശാനാ

## പ്രദക്ഷിണസമയത്തു ചൊല്ലുവാനുള്ളത്

(സൂഗീസൊ-മൻദേൻ അസ്കൻ)

യേരുശലേമിലെ വൻമലമേ-
ലോരുകിലെന്നേയാരേറ്റി
ഖരവാഹനനായ് പുരിപൂകും
പരസുതനേ ഞാൻ കാണുന്നു.

നിബിയന്മാരുടെ തിരുനിവഹം
നടകൊള്ളുന്നു പുരോഭൂവിൽ
ശ്ളീഹന്മാരുടെ ദിവ്യഗണം
പിന്നണിചേർന്നു വരുന്നല്ലൊ
സൈത്തിൻ കൊമ്പുകളേന്തിയിതാ
പിഞ്ചുകിടാങ്ങൾ പാടുന്നു

ഭൂസ്വർഗ്ഗങ്ങളിലൂശാനാ!
ദാവീദാത്മജനൂശാനാ!
വന്നവനും വരുവോനുമഹോ
ധന്യൻ നിഖിലേശാ! സ്തോത്രം.

## കുരുത്തോല വാഴ്വ്

### പ്രാർത്ഥന

ദൈവമേ നിന്റെ കൃപപോലെ....

(ഹൗ ദബ്സൗക്കെ)

ഒലിവീന്തൽ-തലകളെടുത്തൂശാ-നാ
ശിശുബാലൻ-മാർ പാടിക്കീർത്തി-ച്ചോൻ
ദേവാ! ദയചെയ്തീടണമേ.

ക്രൂബഗണം-ഭ്രമമൊടു പേറീടു-മ്പോൾ
ഗർദഭമേ-റീട്ടേറുശലേമാ-ർന്നോൻ-ദേവാ....
യേരുശലേം-പുരി പൂകീടുന്നേ-രം
മധുരാരാ-വം ശിശുഗണമർപ്പി-ച്ചോൻ-ദേവാ....
ഗിരിസൈത്തിൽ-നിന്നേറുശലേമോ-ളം
ശിശുബാലൻ-മാരോശാനാ പാ-ടിയ-ദേവാ....

ബാറെക്മോർ-ശുബഹോ....മെനഓലം....

വിനയത്താൽ-രക്ഷയെ നല്കിയ സൂ-നോ!
യുവശിശുവൃ-ദ്ധന്മാർ സ്തുതി ചെയ്വോ-നേ! ദേവാ....

(കുക്കിലിയോൻ)

ഈശാ!നാഥാ! പാരെങ്ങും തിരുനാമം മഹനീയം ഹാ....
നിൻമഹിമാവിനെ ഗഗനതലത്തി-ന്നരുളിനീ.
നീ ബാലകയുവവദനത്തിലൊരുക്കീ നിൻ സ്തുതിയെ
ഹാലേ....വൈരികളാമെതിരാ-ളികൾ മായും.

ബാറെക്മോർ-ശുബഹോ....മെനഓലം....

(അൽ തൂറോ)

ശ്ളോമോ സീയോനോടറിയിക്കുന്നോനേ! -യേരുശലേ മിൻ ശമ ദാതാവേ! ഉന്നതപവർവ്വതമേറിപ്പൂകുക മേൻമ-നാദമുയർത്തി ക്കെൽപ്പോടവളോടുൽഘോഷിക്ക-പ്രോക്തം നിന്നപദാനം മഹ നീയം-നീ ദൈവത്തിൻ പത്തനമല്ലോ-ഇസ്രായേലിനു ശമന വുമന്യജനത്തിൻ തനയയ്ക്കനിശം ശാന്തിയതും രക്ഷയുമു ദയം ചെയ്യട്ടെ.

പ്രാർത്ഥന

(കുക്കിലിയോൻ)

വാഴ്ത്തുക കർത്തനെ യേറുശലേമേ!- ഹാലേ....
വാഴ്ത്തുക സീയോനേ! നിൻ ദൈവത്തെ.

ബാറെക്മോർ-ശുബഹോ....മെനഓലം....

(ഹ്ദോയ് തോബ്)

യേറുശലേമേ! പരമാനന്ദത്തോടാഹ്ലാദിക്ക-സീയോൻ തൻപ്രിയരേ! സതതം മോദമൊടാഘോഷിക്ക- സർവ്വജനത്തെയുമാളും മശിഹാ സേനാധീശൻ-വൈരിമദംധ്വംസിപ്പാൻ ഗർദ്ദഭവാഹനനായെഴുന്നള്ളുന്നു-കർത്താവിൻ സൃഷ്ടികളെ! ദേവാധീശനെ വാഴ്ത്തിൻ നിത്യം-വാഴ്ത്തി സ്തോത്രം ചെയ്യുവിനെന്നേവം തൻപേർക്കായ് നാമാർത്തീടുന്നു.

സ്തൗമെൻകാലോസ്....കുറിയേ....

പ്രൊമിയോൻ

(കൂക്കായൊ-ഒമറിൻ സോബേ)

യേറുശലേമേറുന്നോനെ-യേൽപ്പാൻ ബാലകരേ!
കല്ലുകളേന്തിച്ചെല്ലുവിനെ-ന്നോതീ വൃദ്ധൻമാർ

കല്ലുകൾ പേറി-ച്ചെന്നൂ പൈതങ്ങൾ
ഗിരിസൈത്തിൻമേ-ലവനെ കണ്ടപ്പോൾ

കല്ലുകൾ കൈവിട്ടൊലിവിൻ കൊ-മ്പേന്തീട്ടിസറായേൽ
നൃപതേ! ശാന്തി സ്വാഗതമെ-ന്നുച്ചത്തിൽ പാടി

ഹാലേലുയ്യാ-നിൻവരവതി ധന്യം.

യേറുശലേമവനാർന്നപ്പോൾ-ദിവ്യാത്മീയമതാം
വിമലസ്തുതിയാൽ വിമലസഭ-നൽകീ സ്വീകരണം

സ്വാഗതമവന-ങ്ങേകാൻ കരതാരിൽ
ചില്ലികളേന്തും-പൈതങ്ങളെ വിട്ടാൾ.

സ്തുതിഘോഷത്താലവരേവം-പാടീ തിരുമുമ്പിൽ
ദാവീദാത്മജനുശാനാ-രക്ഷാദാതാവേ!

ഹാലേലുയ്യാ-തിരുനാമം ധന്യം.

ബാറെക്മോർ-ശുബഹോ....

സഭഘോഷിക്കുന്നിവനല്ലോ-വാനിൻ മണവാളൻ
ദാവീദുസുതൻ ദാവീദിൻ-നാഥൻ നിന്ദിതമാം

മൃഗമേറുന്നു-തിരുമുമ്പിൽ നിബിയർ
നടകൊള്ളുന്നു-ശിഷ്യഗണം പിമ്പെ

പിഞ്ചുകിടാങ്ങൾ സൈത്തിൻകൊ-മ്പേന്തിക്കൊണ്ടാർത്തു
ദാവീദാത്മജനൂശാനാ-ധന്യൻ രക്ഷകനേ!
ഹാലേലുയ്യാ-വാനതിലൂശാനാ.

മെനഓലം....

യീഹൂദ്യായിൽ കർത്താവിൻ-കാലത്തുണ്ടായോ-
രാശ്ചര്യം മഹനീയം താൻ-ശിഷ്യൻമാരൊത്ത്
മഹിമാവിൻ തേ-രുള്ളോൻ സീനായെ
വിറകൊള്ളിച്ചോൻ-പെരുന്നാൾ കൊണ്ടാടാൻ

ഗർദഭമേറീട്ടേറുശലേം നഗരം പൂകുമ്പോൾ
കൈപ്പിള്ളകളൂശാനകളാൽ-പാടിക്കീർത്തിച്ചു.
ഹാലേ-വാനതിലൂശാനാ.

മൊറിയൊ....

## എത്രോ

### (മാർ യാക്കോബിന്റെ ബോവൂസൊ)

ഉണ്ണികളാർത്തു നാഥൻ ശുദ്ധൻ ശുദ്ധൻ ശുദ്ധൻ
ഗർദഭമേറീട്ടേറുശലേമേറുന്നോൻ ശുദ്ധൻ

പാടിൻ പാടിൻ പാടിൻ സ്തോത്രം ദൈവസുതന്നായ്
എന്തിനു മാന്ദ്യം തൽ സ്തുതി പാടാൻ നീനിർദ്ദിഷ്ടൻ

നാഥന്നേറ്റം പ്രിയമാം വിനയം പൂണ്ടു ചരിപ്പാൻ
ഈ ലോകത്തിൽ തന്നുടെ മാർഗ്ഗം സംസ്ഥാപിച്ചാൻ

ശ്രേഷ്ഠന്മാർ തൻ വാഹനമേൽക്കാതതിവിനയത്താൽ
അന്യജനത്തെ ദർശിപ്പാനായ് ഗർദഭമേറി.

എബ്രായൻമാർ വരുമരചൻ തൻ വിനയം ദർശി-
ച്ചൂശാനപ്പാട്ടാർത്തിടുവാനായ് കൊമ്പുകളേന്തി

വൃദ്ധൻമാരാവിഹിത സ്തുതിയിൽ നീരസമാണ്ടു
ആശ്ചര്യത്തോടൂശാനയ്ക്കായ് ബാലകരാഞ്ഞു.

വൃദ്ധന്മാർ തൻ കടഭാരത്തെ വീട്ടിയുവാക്കൾ
യോഗ്യമതാകും സ്തുതിയവിടേവം സംഭൃതമായി.

ആഗതനീശൻ വാഴ്‌വുടയോനെന്നുത്തരമാർത്തു
വൻസ്തുതിയാലായെഴുന്നള്ളത്തിൻ പാതമുഴങ്ങി

താതൻസ്തുത്യൻ നരരക്ഷയ്ക്കായ് സുതനെ വിട്ടോൻ
സീയോൻ തെരുവിൽ മൃഗമാരൂഢൻ പുത്രൻ വന്ദ്യൻ.

വന്ദ്യൻപുത്രന്നുച്ചരവത്തിൽ സ്തോത്രം പാടാൻ
ബാലൻമാരെ പ്രേരിപ്പിച്ചോൻ റൂഹാസ്തുത്യൻ.

മുമ്പിൽ നിബിയൻ പിമ്പിൽ ശ്ലീഹർ ബാലൻമാരും
ഊശാനപ്പാട്ടുൽഘോഷിച്ചങ്ങവനെ വാഴ്ത്തി

നാഥൻ ദൈവം നിന്ദ്യമൃഗത്തെ വാഹനമാക്കി
സ്ക്കറിയായേ! നിൻമൊഴി നിറവേറി സ്തുതിഘോഷിക്ക.

(സുമ്മോറൊ)

ധന്യൻ കർത്താവിൻ തിരുനാമത്തിൽ
വന്നോനെന്നേവം-സീയോൻ തെരു
വിൽ കുട്ടികളുൽഘോഷിച്ചു.

വായനകൾ

| | | | |
|---|---|---|---|
| ഏശായാ | 51: 9–11 | സഖറിയ | 9: 9–12 |
| 1 യോഹ. | 2: 7–17 | റോമർ | 11: 13–24 |

(ഏവൻഗേലിയോനു മുമ്പ്-പെത്ഗോമൊ)

ഹാലേ....ഉഹാലേ....എന്നെന്നും ഞാൻ ദേവാഗാരത്തിൽ
മേൻമയെഴും സൈത്തിന്നൊത്തോനാം-ഹാലേ....

**ഏവൻഗേലിയോൻ**

വി. മർക്കോസ് 11: 1-11

**(ഏവൻഗേലിയോന്റെ മദ്ധ്യത്തിൽ)**

ഊശാനാ-ധന്യൻ കർത്താവിൻ നാമ
ത്തിൽ വരുവോൻ-ധന്യം കർത്താവിൻ
തിരുനാമത്തിൽ വന്നീടും-പിതൃദാ
വീദിൻ രാജ്യം-വാനിൽ ശാന്തി!
സ്തുതി സ്വർഗ്ഗത്തിൽ!-സ്വർഗ്ഗങ്ങളിലൂശാനാ!

**സ്ലീബായാഘോഷം**

ദൂതൻമാർ സേവിപ്പോനേ!....ഇത്യാദി 29-ാം വശത്ത്

# പെസഹാഗീതം

**വി. കുർബ്ബാന കൊടുക്കുമ്പോൾ**

1 രഹസ്യം-രഹസ്യം-ഉടയോനരുളി
രഹസ്യ-മെനിക്കും-എൻ വീട്ടുകാർക്കും.
സ്വർഗ്ഗാധിനാഥാ-മഹത്വമണാളാ
സ്തോത്രം തിരുനാ-മത്തിനു നിത്യം

2 ഹാബേലാരേ-തിരുബലിയാലേ
രൂപീകരിച്ചോ-ആയതിവൻതാൻ
(സ്വർഗ്ഗാ....)

3 ആചാര്യനായ-മൽക്കി-സദേക്ക്
പൂജിച്ചുവന്ന-യാഗമിവൻതാൻ
(സ്വർഗ്ഗാ....)

4 തരുവിൽ-പിറന്ന-കുഞ്ഞാടുമൂലം
ഇസഹാക്കിനേയും-വീണ്ടോനിവൻതാൻ

(സ്വർഗ്ഗാ....)

5 മെസ്രേൻ കടിഞ്ഞൂൽ-വധിച്ചി-സ്രായേൽ
ജനത്തെ-രുധിരാൽ-വീണ്ടോനിവൻതാൻ

(സ്വർഗ്ഗാ....)

6 ദേവാ-ലയത്തിൽ-മഹിമനിറഞ്ഞ്
ആമോസു-തനയൻ കണ്ടോ-നിവൻതാൻ

(സ്വർഗ്ഗാ....)

7 ഏശായാ-നിബിക്ക്-ദൂതൻ കൊടുത്ത
പാവ-നമാംതീ-ക്കനലു-മിതുതാൻ

(സ്വർഗ്ഗാ....)

8 ഹസ്ക്കിയെലാരേ-നരരൂ-പിയായി
തേരിൽകണ്ടോ-ആയതി-വൻതാൻ

(സ്വർഗ്ഗാ....)

9 നിബിയർ-നിവഹം-തന്നാഗമനം
മുന്നറിയിച്ചാ-ദൈവ-മിവൻതാൻ

(സ്വർഗ്ഗാ....)

10 ഏദനിലാദാം-രുചി-നോക്കാത്ത
ജീവതരുവിൻ-ഫലവും-ഇവൻതാൻ

(സ്വർഗ്ഗാ....)

11 മരുഭൂമി-തന്നിൽ-ഇസ്രേല്യർക്ക്
കൊടുത്തൊരു-ഗഗനം-മന്നായിതുതാൻ

(സ്വർഗ്ഗാ....)

12 ജ്ഞാനം-പണിത-ഗേഹത്തിലുള്ളോർ
തിന്നുകുടിക്കു-ന്നാഹാര-മിതുതാൻ

(സ്വർഗ്ഗാ....)

13 വാങ്ങി-ഭുജിപ്പീൻ-കുടിപ്പീനെന്ന്
ഏശായ-ചൊന്ന ഭക്ഷ്യ-മിതുതാൻ

(സ്വർഗ്ഗാ....)

14 മാളിക-യിൽവെ-ച്ചേശുമശിഹാ
വാഴ്ത്തിക്കൊടുത്ത-ഭോജന-മിതുതാൻ
(സ്വർഗ്ഗാ....)

15 സ്തുതിതാതന്നും-തൻ-തനയന്നും
സ്തുതി റൂഹായ്ക്കും-എന്നേ-യ്ക്കുമാമ്മീൻ
(സ്വർഗ്ഗാ....)

(അല്ലെങ്കിൽ)

1 രഹസ്യം രഹസ്യം-കല്പിച്ചീശൻ
രഹസ്യമെനിക്കു-മെൻ വീട്ടുകാർക്കും
2 സ്വർഗ്ഗീയനായ-മണവാളാ! തേ-
സ്തുതിയെന്നു ഞങ്ങൾ-ഘോഷിക്കുന്നു.
3 മൃതിയെക്കെടുത്തി-ട്ടാദാമിനു നൽ
പ്രാണൻ കൊടുത്ത-ഗാത്രവുമിതുതാൻ-
(സ്വർഗ്ഗീയ)

4 സമുദ്രോദരത്തേ-ബലത്താൽ പകുത്തു
അടിത്തട്ടിൽ മാർഗ്ഗം-തെളിച്ചവനിവൻതാൻ
(സ്വർഗ്ഗീയ)

5 ഈറേയഭോജ്യം-സ്വർഗ്ഗീയമന്നാ
മരുവിൽ മന്നാ-ഭുജിച്ചതുമിതുതാൻ
(സ്വർഗ്ഗീയ)

6 കൊലയ്ക്കായ് നയിക്കപ്പെ-ട്ടോരജമായ്
ഏശായകണ്ട-ദർശനമിതുതാൻ
(സ്വർഗ്ഗീയ)

7 നോക്കിപ്പാർക്കും-നാളിൽ നോഹ-
പോതത്തിൽ മോദാൽ-കണ്ടതുമിതുതാൻ
(സ്വർഗ്ഗീയ)

8 പ്രഥമം പ്രത്യ-ക്ഷതയിൽ രഹസ്യേ
നാഥൻ നിയമിച്ച-നാളുമിതുതാൻ
(സ്വർഗ്ഗീയ)

9 അജത്തേ വധിച്ചു-രിപുവിൽനിന്നും
കിടയേ വിടർത്ത-പെരുനാളിതുതാൻ
(സ്വർഗ്ഗീയ)

10 ഇന്നേദിവസം-ഹർമ്മ്യേ മശിഹാ-
ശിഷ്യർസഹിതം-പെസഹാ ഭുജിച്ചു.
(സ്വർഗ്ഗീയ)

11 യാക്കോബുസുതർക്കു-മരുവിൻ നടുവിൽ
കുടിപ്പാൻ കൊടുത്ത-ശൈലവുമിതുതാൻ
(സ്വർഗ്ഗീയ)

12 സീനായ്മലമേൽ വന്നിങ്ങിറങ്ങി
മേഘസ്തംഭേ-വസിച്ചോനിവൻതാൻ
(സ്വർഗ്ഗീയ)

13 ഈ പെരുനാളിൽ-ജീവനഗാത്രം
വിഭജിച്ചവനേ-നരരേ സ്തുതിപ്പിൻ
(സ്വർഗ്ഗീയ)

14 മേടത്തിലീശ-തനയൻ ഹതനായ്
മേടം തന്നിൽ-പെസഹായജവും
(സ്വർഗ്ഗീയ)

15 ഭൂവാസികളെ! സുതരക്തത്താൽ
വിടുവിച്ചവനേ-സ്തുതി പാടിടുവിൻ
(സ്വർഗ്ഗീയ)

(ഈ ഗീതങ്ങൾ രണ്ടും മാറിമാറി ഉപയോഗിക്കാം)

# കാൽകഴുകൽ ശുശ്രൂഷ

## പ്രാരംഭ പ്രാർത്ഥന

ദൈവമേ നിന്റെ കൃപപോലെ....

(ഏമോദ്കീസൊ)

ഭയമൊടു സ്രാ-പ്പികൾ കാദീശാർക്കുന്നോൻ
ശിഷ്യപദ-ത്തെ, കഴുകീയിന്നാ-ളിൽ
ദേവാ! ദയ ചെയ്തീടണമേ.

ഭയമൊടുക്രോ-ബേൻമാരേന്തുന്നോനേ!
ശിഷ്യസമക്ഷം, മൗലി നമിച്ചോ-നേ! -ദേവാ....

അഗ്നിമയർക്കീക്ഷിപ്പാൻ കഴിയാ-ത്തോൻ
ശിഷ്യപദ-ത്തെ, കഴുകീയിന്നാ-ളിൽ-ദേവാ....

ജനകൻ ത-ന്നങ്കതലത്തിലദൃ-ശ്യൻ
ശിഷ്യപദ-ത്തെ, കഴുകീയിന്നാ-ളിൽ-ദേവാ....

ദൂതൻമാർ-വാനിൽ ശുശ്രൂഷി-പ്പോൻ
ശിഷ്യപദ-ത്തെ, കഴുകിയിപ്പാ-രിൽ-ദേവാ....

ജ്വാലയണി-ഞ്ഞോൻ ശോശപ്പാ-ചുറ്റി
കഴുകീ ശിഷ്യൻമാരുടെ പാദ-ങ്ങൾ-ദേവാ....

ശോശപ്പാ-യരയിൽ ബന്ധിച്ചെ-ല്ലാ
ശിഷ്യരുടെ-യും പാദം കഴുകീ-താൻ-ദേവാ....

പാത്രത്തി-ന്നുള്ളിൽ വെള്ളമൊഴി-ച്ച്
വിനയ പഥ-ത്തെ, ദർശിപ്പിച്ചോ-നേ! -ദേവാ....

വാനരുളും-വിനയമതാം ദൃഷ്ടാ-ന്തം
തൻക്നൂമാ-യിൽ, ദർശിപ്പിച്ചോ-നേ! -ദേവാ....

ശ്ളീഹൻമാ-രെ വിമലൻമാരാ-ക്കി
തിരുമൊഴിഘോ-ഷിപ്പാൻ നിയമിച്ചോ-നേ! -ദേവാ....
ബാറെക്മോർ-ശുബഹോ....മെനഓലം....

സ്തുതിയേകാ-ത്മജനെയയച്ചൊരുതാ-താ!
വന്നിഹക-ഴുകീ താൻ ശിഷ്യപദ-ത്തെ-ദേവാ....

എന്റെ ദൈവമേ നീ എന്റെ ദൈവമാകുന്നു....

(ബ്രോ ദശ്റൊ ബ്മർബഓ)

പാത്രമതിൽ-തണ്ണീർ വാർന്നു,
താ-ൻ കഴുകീശിഷ്യൻമാ-രെ
തമ്മിലുമതുപോൽ ചെയ്യണമെ
ന്നവരോടരുളിച്ചെയ്തോനേ!
ദേവേശാ!-നാഥാ നീ - ധന്യൻ.

സ്വർഗ്ഗതലത്തി-ന്നുടയോനേ!
മാ-ലാഖകൾ സേവിപ്പോ-നേ!
സലിലം പാത്രത്തിൽപേറി
ശിഷ്യപദങ്ങൾ തുടച്ചോനേ! -ദേവേശാ.... ·

സ്നേഹത്തൊടുകൈ-ലേസരയിൽ,
ചു-റ്റി ശ്ലിഷ്യസമൂഹ-ത്തിൻ
പാദം കഴുകിത്തിരുമെയ്യും
തിരുരക്തവുമേകിയമശിഹാ-ദേവേശാ....

ശിഷ്യൻമാരോ-ടതിവിനയം
രക്ഷകനേ! നീ പെരുമാ-റി
തിരുഹൃദയത്തിൻ വിനയത്തെ
ബോധിപ്പാൻ കൽപ്പിച്ചോനേ! -ദേവേശാ....

ബാറെക്മോർ-ശുബഹോ....മെനഓലം....

നാഥാ എൻകാ-ലൊരുനാളും
ക-ഴുകരുതെന്നോതിശീ-മോൻ
കഴുകൽകൂടാതെന്നൊടു പ-
ങ്കില്ലെന്നരുളിയൊരുടയവനേ! ദേവേശാ....

ആകാശങ്ങൾ ദൈവത്തിന്റെ മഹത്വത്തെ....

**(ഹൌദത്ഇൻ കൽബറിയോസൊ)**

ഈറയസേവിതനുടയോനേ!
തിരുവിനയത്തി-ന്നായ് സ്തോത്രം
സൃഷ്ടിപതേ! നീ സ്നേഹത്തിൻ
പ്രേരണയാലി-ക്ഷിതിപൂകി

ജലപാ-ത്രത്തെ നീയേന്തി
ശിഷ്യ-ൻമാരുടെ കാൽകഴുകീ

സ്തുതിയാദത്തെപ്പരിരക്ഷിച്ചീടാൻ
താഴ്മയ്ക്കാഗതനായോ-നേ

മേലങ്കികണക്കൊളിയേന്തിടു
മുജ്ജ്വലമാകും-ഘോരാഗ്നി
തൻകൈലേസരയിൽ ചുറ്റി
ശിഷ്യഗണത്തിൻ-കാൽകഴുകി

പ്രഭയാലീറയരഞ്ചുമ്പോൾ
ശീമോ-നരികെതാൻ താണു

സ്തുതിയാദത്തെപ്പരിരക്ഷിച്ചീടാൻ
താഴ്മയ്ക്കാഗതനായോ-നേ

ബാറെക്മോർ-ശുബഹോ....മെനഓലം....

തിരുസഭയെ നിന്ദ്യജലത്താൽ
രക്ഷകനഭിഷേ-കം ചെയ്തു
സഭയും തനയരുമനവരതം
സ്തുതിയവനായ്പ്പാ-ടീടു-ന്നു.

ഭൂവിൽ ശിഷ്യരെ നീ കഴുകി
പരമോ-ന്നതനേ നീ ധന്യൻ
സ്തുതിയാദരത്തെപ്പരിരക്ഷിച്ചീടാൻ
താഴ്മയ്ക്കാഗതനാ-യോ-നേ

കർത്താവിന് ഒരു പുതിയ പാട്ടിനേയും....

(യൌമോനൊ)

ഇന്നാളിൽ-സകലാധീശൻ
ശോശപ്പായരയിൽബന്ധിച്ചു
ശിഷ്യൻമാരുടെ കാൽകഴുകുന്നതു ദർശിച്ചപ്പോൾ
അത്യധികം പാ-രും വാനും പ്രാപി-ച്ചാശ്ചര്യം.

ഇന്നാളിൽ-സകലാധീശൻ
സലിലത്തെവാർന്നാൻ പാത്രത്തിൽ
ശോശപ്പായങ്ങരയിൽ കെട്ടിശ്ശിഷ്യഗണത്തിൻ
പാദം കഴുകി-ട്ടത്യന്തം വിനയം-കാണിച്ചു.

ഇന്നാളിൽ-പാത്രത്തിൽ
സലിലത്തെവാഴ്ത്തി ശോശപ്പാ
നമ്മുടെ രക്ഷകരനരയിൽ ചുറ്റി സ്നേഹത്തോടെ
ശിഷ്യൻമാർതൻ-പാദങ്ങൾ കഴുകാനുൽസുകനായ്.

ഇന്നാളിൽ-വഹ്നിമയൻ-
പാത്രത്തെപ്പേറി കൈപ്പണിയാം
മണ്മയപാദം കഴുകീടുന്നതു കണ്ടൊരുനേരം
വാനവരാശ്ച-ര്യപ്പെട്ടുസ്തുത്യം തിരുവിനയം.

ബാറെക്മോർ-ശുബഹോ....മെനഓലം....

ശീമോൻ ചൊന്നാൻ-
നാഥാ! എന്നെ കഴുകേണ്ട ഭ്രമമാർന്നീടുന്നേൻ
ശീമോനേ നീയെൻവചനത്തെ ശ്രദ്ധിക്കായ്കിൽ
എൻശിഷ്യൻനീ-യാകില്ലെന്നുടയോ-നുരചെയ്താൻ.

സ്തൗമെൻകാലോസ്

## പ്രൊമിയൂൻ

(കുക്കോയൊ)

അഗ്നിമയൻ കർത്താവരയിൽ ശോശ-പ്പാചുറ്റി
ജലപാത്രം പേറി, ക്രമമായ് കഴുകപ്പെട്ടിടുവാൻ

വന്നേറീടും-ശിഷ്യസമൂഹത്തെ
ശുശ്രൂഷിച്ച-രാത്രി മനോഹരമേ

ജലപാത്രത്തൊടു യൂദായെ രക്ഷ-കനാർന്നപ്പോൾ
കത്തിയെരിഞ്ഞില്ലവനേതും വിസ്മ-യമതുപാരം

ഹാലേലുയ്യാ-ഉഹാലേലുയ്യാ.

മേലങ്കിയെനീക്കീട്ടരയിൽ ശോശ-പ്പാചുറ്റി
രക്ഷകനരികേ ചെന്നഥതൻ സൃഷ്ടി-കളെതോർത്തി

ശീമോൻ ചൊന്നാൻ-നികടേ ചെന്നപ്പോൾ
കർത്താവേ! നീ-യെന്തിഹ ചെയ്യുന്നു

നാഥൻ ചൊന്നാൻ ശീമോനേ! മൗനം-പൂകുക നീ
വായുതലാധിപനപമാനം ഞാനെൻ-വിനയത്താൽ

ഹാലേലുയ്യാ-നൽകാൻ കാംക്ഷിപ്പൂ.

ബാറെക്മോർ-ശുബഹോ....

കീഴുള്ളവരും ഭൗമികരും വാനോ-രും കൂപ്പും
ദേവാധിപനും ദൈവത്തിൻസുതനും-സ്തുതിയേറും

മന്നനുമായോൻ-മന്നിടമതിലെത്തി
അത്താഴത്തിൻ-ജലപഞ്ജരമേന്തി

ശിഷ്യഗണത്തിൻ ചരണങ്ങൾ കഴുകു-ന്നതുകണ്ട്
വാനവസേനയുമംബരവും കടലും-ഭ്രമമാണ്ടു

ഹാലേലുയ്യാ....ഉഹാലേലുയ്യാ....

മെനഓലം....

നിർമ്മലസലിലം പാത്രത്തിൽ കർത്താ-വേന്തി
ശിഷ്യഗണത്തിൻ ചരണങ്ങൾ കഴുകാനുൽസുകനായ്

ചൊന്നാൻശീമോ-നരികേ ചെന്നപ്പോൾ
റാബീയെൻകാൽ-കഴുകരുതൊരുനാളും

ചൊന്നാൻ കഴുകപ്പെട്ടീടാതഴിവി-ല്ലാത്തോരാ
ശാശ്വതരാജ്യം പൂകിടുവാൻ നീയ-പ്രാപ്തൻ താൻ
ഹാലേ....ഉഹാലേ....

### എത്രോ

(കോലേ-ബതറഒക്മോറാൻ)

സ്നേഹത്തൊടു വിശ്വാസത്തിൻ നിറവില്ലാത്തോൻ
കഴുകലിനെത്തോണ്ടാ
കഴുകീടണമാത്മാവിനെയും പാപം പോക്കാൻ
ആത്മമതും തനുവും മനവും കഴുകണമൊന്നായ്
പൂർണ്ണമനസ്സോടെ
ബാറെക്മോർ-ശുബഹോ....മെനഓലം

ശിഷ്യൻമാരേ! വെടിയരുതേ കരുണാനിധിയാം
നാഥൻ തൻവചനം
സ്നേഹിതരുടെകാൽ കഴുകിടുവാൻ താഴ്മയെഴാ-ത്തോ
നെൻശിഷ്യത്വം നേടിടുവാനർഹതയില്ലെ-
ന്നുടയോൻ കല്പിച്ചു

(കോലോ-സൊഹദെ പതഹ്)

പായും പാമരവും കൂടാ-താഴിയിലോടിപ്പോയ്നൗക
സങ്കേതം പ്രാപിക്കില്ലാ-മാമൂദീസായും മശിഹാ!
തൻമെയ്രക്തങ്ങളുമെന്യേ
ജീവൻ നേടുകയില്ലാത്മം-ഹാ....ഉഹാ....
ലോകത്രാതാവാമീശോ! നിന്നുതവിക്കായ് സ്തോത്രം
ബാറെക്മോർ-ശുബഹോ....മെനഓലം

ശിഷ്യന്മാരെ വീക്ഷിച്ചേൻ-വന്നാർ കഴുകപ്പെട്ടീടാൻ
ശീമോൻ തന്നൂഴംവന്നു-ജീവാധീശൻ തൻ സൂനു

ദാസപദം സ്പർശിച്ചപ്പോൾ
ഉച്ചത്തിൽ ചൊന്നാനേവം-ഹാ....ഉഹാ....

ഒരുനാളും സർവ്വാധീശാ-കഴുകരുതെ നീയെൻപാദം

**(കോലോ-ഏന്നോനോനുഹറൊ)**

ചെറിയോൻതൊട്ടേവരെയും കഴുകി
ശീമോനരികേ ചെന്നപ്പോൾ
ചൊന്നാനെൻ കർത്താവേ! നീയെൻ
പാദം കഴുകരുതെന്നേവം

കർത്താവവനൊടു കൽപ്പിച്ചാൻ
എന്നിഷ്ടത്തിനു വിപരീതം
നിന്നാൽ നീയന്യൻതന്നെ

കീപ്പാചൊന്നാനയ്യോ എൻ-
തലയും മെയ്യും കഴുകേണം.

ബാറെക്മോർ-ശുബഹോ....മെനഓലം

കൊണ്ടൽ കൊടുങ്കാറ്റിവയിൽകൂടി
ദൈവം സംഭാഷിച്ചപ്പോൾ
തേജസ്സും മഹിമാവും മൂശാ
നിബിസീനായിൽ പ്രാപിച്ചാൻ

പ്രോജ്വലമാം തൻ വെളിപാടാൽ
ആ നിബിയെ ശോഭിപ്പിച്ചോൻ
മനുജത്വം സ്വയമാർന്നിന്നാൾ

വെൺമാടത്തിൽ തലതാഴ്ത്തി
ദാസന്മാർ തൻ കാൽകഴുകി

(കോലൊ തൂബൈക്ക് ഈത്തൊ)

അപ്പൊസ്തോലർ-പന്തിയിരിപ്പാൻ വന്നെത്തി
പന്തിയിരുത്തിത്തൽ പ്രിയരെ
ശുശ്രൂഷിപ്പാനെഴുന്നേറ്റാൻ
വെള്ളം പാത്രത്തിൽ പേറി
പാദം കഴുകാൻ തലതാഴ്ത്തി
സൃഷ്ടിപദം തോർത്താൻ റൂമാൽ
സ്രഷ്ടാവരയിൽ ബന്ധിച്ചു
അത്ഭുതസംഭവമിതു കാണ്മാൻ
സർവ്വരുമേ! വരുവിൻ പോകാം.

ബാറെക്മോർ-ശുബഹോ....മെനഓലം....

വിശ്വാസത്തോ-ടമലസ്നേഹവുമില്ലാത്തോൻ
ശാരീരികമാം കഴുകലിനായ്
മാത്രം വരവതയോഗ്യം താൻ
മെയ് കഴുകപ്പെട്ടീടുമ്പോൾ
ആത്മാവമരും പാപത്തിൽ
ആത്മശരീരങ്ങളുമകവും
പരിപൂർണ്ണം നാം കഴുകേണം
കൽപ്പനകാക്കും സമ്പൂർണ്ണ-
ക്ഷാളനമതുതാനെന്നോർ-പ്പിൻ

(ബോത്തെദ്ഹാശൊ)

ഞങ്ങൾക്കായ് നീയേറ്റൊരു പീഡാ
താഴ്ചകളേറ്റം ധന്യം നാഥാ!
ഇന്നേ ദിവസം ദൈവതനൂജൻ
ശോശപ്പാ തന്നരയിൽ ചുറ്റി

ദാസൻമാർതൻ-പാദം കഴുകി
തോർത്തിപ്പാരം വിമലത നൽകി
മേശയ്ക്കവരെ പന്തിയിരുത്തി.

കർത്താവരുളി ശീമോനോടായ്
നിൻതോഴരുടേതെന്നോണം ഞാൻ
നിൻ പാദങ്ങൾ-കഴുകായ്കിൽ നീ

ശുശ്രൂഷകനും ശിഷ്യനുമാകാ
ശ്ളൈഹി കസിംഹാസനവും നഷ്ടം.
ഗോചരനല്ലാത്തൊരു താതനും
പന്തിരുവരുടെ പാദം കഴുകി

കൃത്യം സർവ്വം-നിറവേറ്റിയൊരാ

തൻപുത്രന്നും റൂഹ്ക്കുദിശായ്ക്കും
സ്തുതിയും നതിയും നാമേകേണം.
നിൻ വിധി ചെയ്തോർ വിധിയേൽക്കുമ്പോൾ
വിധി ചെയ്യരുതെ ഞങ്ങളെ നാഥാ!

(മാർ യാക്കോബിന്റെ ബോവൂസ്സോ)

മശിഹാസ്കീപ്പാമൃതികഷ്ടതകൾക്കായ് വന്നോനേ!
പ്രാർത്ഥന കേട്ടിട്ടാത്മാക്കളിലൻപുണ്ടാകേണം.

ഞാനോതീടും വചനങ്ങളെ നീ മാനിക്കായ്കിൽ
ശ്ലീഹായാകാനെളുതല്ലേതും നീയോതുമ്പോൾ

എൻ ശിഷ്യൻനീയെന്നാലണയണമെന്നിഷ്ടം പോൽ
എന്റേതാകാതെൻ ശിഷ്യത്വം നീയാർന്നീടാ

പങ്കില്ലേതും കഴുകൽ കൂടാതെന്നോടൊപ്പം
നിൻ വാദത്താലെൻ കാംക്ഷയെ നീ രോധിക്കുന്നു

ഞാനോതുന്നോരിപ്പുതുവാഞ്ഛയെ നീയേൽക്കായ്കിൽ
മർത്യന്മാരുടെ ഗുരുവാകാൻ നീയപ്രാപ്തൻ താൻ

ഞാൻ ചൊല്ലുന്നോരീവാക്യം നീ കൈക്കൊള്ളായ്കിൽ
കൈക്കൊള്ളുന്നൊരു ശ്ളീഹായെ ഞാൻ നിയമിച്ചീടും

വന്നേറ്റിടുക കഴുകലിനാലെൻ ശിഷ്യത്വം നീ
നീയന്യൻ താൻ കഴുകലിനെ കൈക്കൊണ്ടില്ലെങ്കിൽ

കാംക്ഷിച്ചതുപോൽ നാഥൻ കഴുകീ ശീമോൻ തൻ കാൽ
വന്നെല്ലാരും രക്ഷകസ വിധേ ക്രമമായ് നിന്നു.

താണോനെപ്പോൽ ശിഷ്യസമക്ഷം ശീർഷം താഴ്ത്തി
വിനയം മൂലം മാനിപ്പാൻ തൽപ്പാദം കഴുകി

ശ്ളീഹൻമാരെ മുന്നം ചേർത്തൊരു താതൻ സ്തുത്യൻ
തൻ വിനയത്താലവരെയുയർത്തിയ പുത്രൻ വന്ദ്യൻ

വിജ്ഞാനത്താലവരെനിറച്ചൊരു റൂഹാ സ്തുത്യൻ
തൽപ്രാർത്ഥനയാൽ വാഴ്വെങ്ങൾക്കുണ്ടാകട്ടെന്നും

പൗരോഹിത്യം രാജ്യം പ്രവചനമിവയില്ലാതെ
സർവ്വം ശൂന്യം നിങ്ങളുടെ നിലയം യൂദന്മാരെ.

**(മദറോശോ-കുംപൗലോസ്)**

ശിഷ്യരുമായെത്തി-മാളികയിൽ നാഥൻ
ദൃഷ്ടാന്തം സർവ്വം-നിറവേറ്റീടാൻ
വിനയസമുദ്രത്തി-ന്നടിയോളം ചെന്നാൻ
തന്നത്താൻ താഴ്ത്തി-ബലവാനീശൻ

സകലത്തിൻ നാഥൻ-നിഖിലത്തിൻ ദൈവം
ജീവരഥത്തിൻമേൽ-ആഘോഷിതനായീടുന്നോൻ.

മാതൃകയാവാനായ്-വിനയത്തിൻ മാർഗ്ഗം
ശിഷ്യർക്കായ്-കാട്ടാൻ-ഉള്ളിലുറച്ചാൻ.
ദൈവികസൗധത്തിൽ-ദാസന്മാർ വന്നു
ജയമാനൻ നിന്നു-മുൻ ഭാഗത്തായ്
തോർത്തരയിൽ ചുറ്റി-നിന്നു കുനിഞ്ഞീശൻ
ശിഷ്യസമൂഹത്തിൻ-കാൽകഴുകീടാൻ

വഞ്ചകയൂദാതൻ-കാലും നീ കഴുകി
മനുജകുലസ്നേഹം-നിന്നെയഹൊ പാരം താഴ്ത്തി

കരുണനിറഞ്ഞോനേ! ഉത്തമനേ! സ്തോത്രം
പാടേറ്റോനേ! നിൻ-സ്നേഹം സ്തുത്യം

നേരിലുറച്ചോരായ്-നിർമ്മലരായ് മേവും
കുഞ്ഞാട്ടിൻ കൂട്ടം-സ്വീകൃതമായി
മനുജസ്നേഹത്താ-ലവർക്കന്നൊപ്പം
ശോഭിപ്പാൻ കർത്താവാഗ്രഹമാർന്നു

അത്ഭുത കാര്യങ്ങൾ-ചെയ്വാൻ കെൽപ്പേകി
അധികാരം നൽകി-പദവികൾ വാഗ്ദാനം ചെയ്തു

സാഘോഷം കർത്താ-വാഗതനാകുമ്പോൾ
വിധിപീഠത്തിൻമേ-ലവരുമിരിക്കും.
അഗ്നിമയൻമാരാൽ-സേവിതനാകുന്നോൻ
ജീവനോടങ്ങാളി-ക്കത്തിടുമഗ്നി
പൂഴിയതിൻ മുമ്പിൽ-തൻതലയും താഴ്ത്തി
കാൽകഴുകീടാനായ് അർത്ഥിക്കുന്നു.

ക്രൂബേസ്രോപ്പേൻമാർ-കീർത്തിച്ചീടുന്നോൻ
ജീവരഥത്തിൻമേൽ-സ്ഥിതിചെയ്യും സർവ്വാധീശൻ

നിന്നുശീമോൻ മുമ്പിൽ-തൻതലയും താഴ്ത്തി
സ്തുത്യൻ താനേവം-വിനയം പൂണ്ടോൻ
മണ്ണാമെൻപാദം-കഴുകും മദ്ദേവം
സ്വർഗ്ഗീയാ! പാരം-താണീടരുതേ!
എൻ കർത്താവേ! ഞാൻ-നിന്ദിതമാം പൂഴി
എങ്ങനെയിക്കാര്യം-നീ ചെയ്തീടും

ആദാമിൻ താതാ! - സൃഷ്ടികൾ തൻനാഥാ!
ഞാൻ നിൻശ്ളീഹാതാൻ-എന്നെലജ്ജിപ്പിക്കല്ലേ

എൻ കർത്താവേ! ഞാൻ-പേടിക്കുന്നേറ്റം
ഗുരുനാഥാ!-നീയെൻ-കാൽകഴുകേണ്ടാ.
വെള്ളം പാത്രത്തിൽ-കോരിയൊഴിച്ചീശൻ
തലവൻ ശീമോനോ-ടേവമുരച്ചു
വരിക ശീമോനേ നീ-യെന്നരികെ വേഗം
നിന്നുടെ പാദങ്ങൾ-ഞാൻ കഴുകട്ടെ

തൻപണിയായയീടും-പൂഴിയതാം പാദം
കഴുകിയവാനോനേ!-സ്തുത്യം തന്നെ നിൻതാഴ്മ

എവ്വിധമിക്കാര്യം-നേരിടുമെന്നോർത്ത്
ശീമോനത്യന്തം-സംഭ്രമമാർന്നു.

ശീമോനേ! ശീഘ്രം-നിന്നിഷ്ടം തള്ളി
എന്നിഷ്ടത്തെ നീ-കൈക്കൊള്ളേണം

വിനയത്തിൻ മാർഗ്ഗം-കാട്ടിത്തന്നീടാം
കീപ്പായേ! നിൻകാൽ-ഞാൻ കഴുകട്ടെ

നീയും ചെയ്തേവം-സ്വർഗ്ഗീയൻമാരെ
വീഴ്ത്തിയതാമാവൻ-നിഗളത്തെ നീക്കീടേണം

കാൽകഴുകീടാനായ്-തൻതലയും താഴ്ത്തി
അർത്ഥിച്ചാൻ നാഥൻ-ശിഷ്യനൊടേവം.

എന്തിനുശീമോനേ!-തർക്കിക്കുന്നേവം
എതിരായ് നിൽക്കാതെൻ-വചനം കേൾക്ക

വായുതലത്തിങ്കൽ-കാവലിരിപ്പോനെ
പോരിൽ തോൽപ്പിക്കാൻ-ഞാനിച്ഛിപ്പു

കേൾക്കുക ശീമോനേ! -നീ ത്ന്നിഷ്ടത്താൽ
എന്നെമറുത്തെന്നാൽ-ഇല്ല നിനക്കെൻ ശിഷ്യത്വം

ശീമോനേ! ഞാൻ നിൻ-കാൽകഴുകീടായ്കിൽ
പ്രിയരൊപ്പം സ്ഥാനം-നീ നേടീടാ

ശിഷ്യവരൻ ശീമോൻ-ഗുരുസവിധം-ചെന്നു
കാൽകഴുകാൻ നാഥൻ-മുതിരുകയായി

ഇതുപോലാശ്ചര്യം-കാണുമ്പോളയ്യോ
വിസ്മിതനായേവൻ-കരയുകയില്ല?

ബലവാനാം ദൈവം-സൃഷ്ടിഗണാധീശൻ
മൺപൊടിയിൻ മുമ്പിൽ-നിൽക്കുന്നു ശീർഷം താഴ്ത്തി

നിഗളികളേ! നോക്കിൻ-ഡംഭികളേ! കാണ്മിൻ
തന്നത്താൻ നിങ്ങൾ-ശോധന ചെയ്വിൻ.

നന്മനിറഞ്ഞോൻ കാൽ കഴുകിവെടിപ്പാക്കി
തൻ ശിഷ്യന്മാരെ-ജ്ഞാനികളാക്കി

അതുപോലന്യോന്യം-ശിഷ്യന്മാർ ചെയ്വാൻ
വിനയത്തിൻ മാർഗ്ഗം-നാഥൻ നൽകി

കുഞ്ഞാട്ടിൻ മാംസം-ഭക്ഷിപ്പാൻ രാവിൽ
പന്തിയിലേയ്ക്കേറ്റി-സത്തമനാശിഷ്യൻമാരെ

ദിവ്യമതാമാട്ടിൻകുട്ടിയെ രക്ഷിച്ചു
പുതുബലിയർപ്പിപ്പാൻ-വേളയെടുത്തു.

വീക്ഷിക്കുന്നെങ്ങൾ-മാനസമേ! ചൊല്ലു
ഭീകരമാം ക്രോബ-ത്തേരിലിരിപ്പോൻ

സ്രഷ്ടാവാം താതൻ-മഹിമകൾതൻ നാഥൻ
ശിഷ്യസമൂഹത്തിൻ-മദ്ധ്യേ നിൽപ്പൂ

തിരുമാറിൽ വാഴ്വോൻ-ശിഷ്യപദം കഴുകി
അവനെ യൂദൻമാർ-കൊലചെയ്വാനായേൽപ്പിച്ചു

അവകാശം വീണ്ടും-ആദാമിന്നേകാൻ
അവനൻപാലേവം-വിനയം പൂണ്ടു.

**(സുമ്മോറൊ-അസ്ദെസ്റേയോൻ)**

വിനയസമേതം വാനുടയോൻ
ശിഷ്യഗണത്തിൻ കാൽകഴുകി
ദുഷ്ടാഹങ്കാരം നീക്കി
താഴ്മ പഠിപ്പിച്ചോൻ നമ്മെ
വിനയത്തൊടു നീ ഞങ്ങൾക്കായ്
ഏറ്റൊരു യാതന സംസ്തുത്യം

## വായനകൾ

പുറപ്പാട് 34:18-26 2 രാജാ. 23:21-25
ഏശായ 50:4-10 1 പത്രോസ് 3:17-22
എബ്രായർ 10:19-29

**(ഏവൻഗേലിയോനു മുമ്പുള്ള പെത്ഗോമൊ)**

നല്ലവെടിപ്പോടു കൈകഴുകി
നിൻബലിവേദിവലംവച്ചോൻ.

## ഏവൻഗേലിയോൻ

വി. യോഹ. 13:1-20

**(ത്ഹർഗബ്രിയേൽ-കുക്കോയോ രീതിയിൽ ചൊല്ലാം)**

എരിതീയായോൻ തലതാഴ്ത്തി ശിഷ്യൻമാർ പാദം
കഴുകീടുന്നതുകണ്ടപ്പോൾ ഗബ്രിയേൽ ഞെട്ടി

മീഖായേലും വാനവസേനകളും
ഞെട്ടിവിറച്ചു സംഭ്രമമതിലാണ്ടു

മൺമയർപാദം കഴുകുന്നു; എരിതീ പാത്രത്തിൽ
ഞാൻചെയ്തതുപോലന്യോന്യം ചെയ്വീനെ-ന്നോതി
ഹാലേലുയ്യാ സ്തുത്യം തദിനയം

ചെറിയോൻ മുതലെല്ലാശിഷ്യന്മാരേയും കഴുകി
തലയാളാം ശീമോനോതി നാഥാ! എൻപാദം

നീ കഴുകരുതേ; ശാസിച്ചുനാഥൻ
വിപരീതം നീ നിന്നാൽ നീയന്യൻ

കീപ്പാ സംഭ്രമമോടോതി എൻമെയ്യും തലയും
കർത്താവേ! കഴുകീടണമേ ഞാൻ നിന്റേതാവാൻ

ഹാലേലുയ്യാ-ഉഹാലേലുയാ.

(വേറൊന്ന്-ബ്ഹൌ നുഹറൊ)

തൻ മഹിമ നമിച്ചു മണ്മയരെ-
കഴുകിയ സർവ്വേശാ!
ആരാധകരെ മലിനത നീക്കി
കൃപയാൽ കഴുകണമേ.

(സുറിയാനി)

ആലോഹൌ ദർക്കനെറബ്ബൂസേ
വാശീഗ്ല അപറോനേ
ആശിഗ്കുസുമോ സോദുസോഗുദൈക്
ബ്സൂഗൊദ് തൈ ബൂസോക്

(മാർ യാക്കോബിന്റെ ബോവൂസ്സൊ)

മ്ശീഹാ സ്ക്കീപ്പാമൃതികഷ്ടതകൾക്കായ് വന്നോനേ
പ്രാർത്ഥനകേട്ടിട്ടാത്മാക്കളിലൻപുണ്ടാകേണം

പാത്രം തന്നിൽ വെള്ളമൊഴിച്ചാൻ നാഥൻ സൗമ്യം
ശ്ലീഹാമുഖ്യൻ ശീമോനെ വിളിച്ചാൻ കാൽ കഴുകാൻ

ശീമോൻ ചൊന്നാനരുതരുതീശാ കഴുകേണ്ടെന്നെ
കൽപ്പിച്ചതുപോൽ കഴുകീടുകിലുൾഭയമേറീടും

സ്വർഗ്ഗസ്ഥാ നീ ഭൗമികപദം കഴുകീടേണ്ടാ
സ്രഷ്ടാവാം നീ പാഴ്ച്ചെളിയെ ബഹുമാനിക്കേണ്ട

ചൊന്നാൻ നാഥൻ ശ്ലീഹാമുഖ്യാ! മതി ശീമോനേ
വേണ്ടാപോരും നേരാലുള്ളൊരു നിൻ പോരാട്ടം

ഗുരുനാഥൻമാർ ശിഷ്യൻമാരോടനുവർത്തിപ്പാൻ
ഞാൻ ചെയ്യുന്നോരീനവകൃത്യം നീ ബോധിക്ക

വന്നേറ്റീടുക കഴുകലിനാലെൻ ശിഷ്യത്വം നീ
നീയന്യൻ താൻ കഴുകലിനെ കൈക്കൊണ്ടില്ലെങ്കിൽ

ചൊന്നാൻ ശീമോൻ ഞാനർത്ഥിപ്പു നിന്റേതാവാൻ
കൈകാലുകളും തലയും കൂടെ കഴുകീടണമേ.

നിൻ ശിഷ്യത്വം കഴുകൽ കൂടാതില്ലെന്നാകിൽ
നാഥാ! ദേവാ! ബഹുശതമെന്നെയഭിഷേചിക്ക

ഹിതമെന്നാലെൻ പദപാണികളെക്കഴുകീടേണം
നിന്നൈക്യം ഞാൻ വീട്ടീടരുതേ കഴുകുക പൂർണ്ണം

കുമ്പിട്ടയ്യോ മൂടുന്നുമുഖം ഗബ്രിയേല്യർ
ആശ്ചര്യം നീ ശീമോന്യപദം കഴുകീടുന്നു.

ശുശ്രൂഷിപ്പാൻ തിരുവുളമായ് നീ താണെന്നാകിൽ
മ്ളേച്ഛൻമാരോടെന്തിനുവിനയം ദൈവാത്മജനേ!

നിന്നെക്കൊല്ലാനുള്ളിലുറച്ചൊരു യൂദായേയും
കഴുകാൻ നിന്നേയേതൊരുസ്നേഹം പ്രേരിപ്പിച്ചു.

മർത്ത്യൻമാരിൽ വാഴ്‌വേകുകയാൽ താതാ! സ്തോത്രം
സുതനേവിട്ടാൻ നമ്മെപ്രതിതാൻ ഗാത്രം പേറി

ദിവ്യന്മാർ തൻകാലുകൾ കഴുകി സ്വസ്നേഹത്താൽ
പാത്രം തന്നിൽ വെള്ളമൊഴിച്ചതിവിനയത്തോടെ

ശ്ലീഹന്മാരെക്കഴുകിയ പുത്രാ! വന്ദിക്കുന്നു
സ്തുതിപുത്രനും ജനകനും പാവനറൂഹായ്ക്കും

പൗരോഹിത്യം രാജ്യം പ്രവചനമിവയില്ലാതെ
സർവ്വം ശൂന്യം നിങ്ങടെ നിലയം യൂദന്മാരെ.

# ദുഃഖവെള്ളിയാഴ്ച

## സ്ളീബാവന്ദനവിന്റെ ക്രമം

### പ്രദക്ഷിണഗീതം

(കദ്നോപ്പെക്ക്മെൻ)

സ്ളീബാ തോളിൻമേൽ താങ്ങി
കോട്ടയെ വിട്ടു പുറപ്പെട്ടാൻ
നെടുവീർപ്പൊടു നിലവിളികൂട്ടാൻ
മേളിച്ചെബറാംയാംഗനമാർ.

അറിയുന്നോരേവരുമൊന്നി-
ച്ചകലത്തായ് നിന്നാൾ ജനനി;
ബഹുസങ്കടവും വ്യാകുലവും
പൂണ്ടവൾ പ്രാവുസമം കേണു

എങ്ങെൻ മകനേ! വത്സലനേ!
എങ്ങിവർ നിന്നെ നയിക്കുന്നു.
വിദ്വേഷികളുടെ കൈകളിൽ നീ
എന്തിനു തനിയെയേൽപ്പിച്ചു

ഹാ! മകനേ! മമവത്സലനേ!
എന്തു നിനക്കു ഭവിച്ചിന്നാൾ
ഞങ്ങൾക്കായുളവായൊരു നിൻ
വ്യഥയും താഴ്ചയുമതിധന്യം

## പ്രാരംഭ പ്രാർത്ഥന

ദൈവമേ നിന്റെ കൃപപോലെ....

(ഹൗ ദസ്ത്ത്ലേബ്)

സീയോനിൽ-തരുവിൽ ക്രൂശേറ്റോ-നേ!
സ്ളീബായാൽ ലോ-കം രക്ഷിച്ചോ-നേ
ദേവാ! ദയചെയ്തീടണമേ.

സീയോനിൽ-തരുവിൽ ജീവരവ-ത്താൽ
സൃഷ്ടിഗണ-ത്തെകമ്പിപ്പിച്ചോ-നേ! ദേവാ....

കൈയ്പ്പും കാ-ടിയുമുൾക്കൊണ്ടടിയാർ-തൻ
കഷ്ടതയിൻ-കൈപ്പിനെ-മായിച്ചോ-നേ!

വിഗ്രഹവ-ന്ദനയിൽ നിന്നും ന-മ്മെ
കാത്തൊരു സ്ളീ-ബായെ വന്ദിച്ചീ-ടാം ദേവാ....

മൃതരായോർ-ശോഭനമാം മോദ-ത്തിൻ
മണവറപൂ-കീടാൻ കർതൃസ്ളീബാ
വഴിയും പാലവുമാകട്ടെ

സ്ളീബായിൻ-പീഡകളെ കൈക്കൊ-ണ്ട്
തൻതലയി-ൻമേൽ മുൾമുടിയേറ്റോ-നേ! ദേവാ....

കുന്തത്താൽ-കുത്തുവിലാവതിലേ-റ്റു
നിണവും നീരും പ്രവഹിപ്പിച്ചോ-നേ! ദേവാ....

തിരുവുള്ള-ത്താൽ സ്വയമായേൽപ്പി-ച്ച്
മർത്യാത്മാ-ക്കളെ മോചിപ്പിച്ചോ-നേ! ദേവാ....

സ്ക്കീപ്പായിൻ-മേൽ ഈൽ ഈൽ എന്നാർത്ത്
ഭൂമിയെയൊ-ന്നായ് വിറകൊള്ളിച്ചോ-നേ! ദേവാ....

ബാറെക്മോർ-ശുബഹോ....മെനഓലം....

സ്തുതിതാതാ! പഴകിയ രൂപം കാ-പ്പാൻ
ഏകാത്മ-ജനെ പ്രേഷിപ്പിച്ചോ-നേ! ദേവാ....

(തഹറൊറാബൊ)

1. "എന്റെ ദൈവമേ എന്റെ ദൈവമേ നീ എന്നെ
കൈവിട്ടതെന്തുകൊണ്ട്"
ഗോഗുൽത്തായിൽ സോദരരേ!
ദർ-ശിച്ച-മഹാശ്ചര്യത്താൽ-ഞാൻസംഭ്രമമാ-ർന്നു
ദൈവം-തരുവിൽ ക്രൂശിതനായ്
ദു-ഷി ദോഷികളിന്നേൽക്കുന്നു.
വിണ്ണോരേ! മണ്മയരേ! തന്നെ വാഴ്ത്തിൻ നിത്യം
കുറിയേലായിസ്സോൻ

2. "ദൈവമേ! പകൽസമയത്തു ഞാൻ നിന്നെ വിളിക്കും"
സ്ളീബാത്തരുവിൽ-വചനമതാം
ദൈവം-വിരിവാർന്നതിനാലതുപാരം ധ-ന്യം
നാമതിനാൽ വന്ദിച്ചീടു-
ന്നാശയുമഭയവുമാം തന്നെ
ആർ-ത്തീടാൻ ചൊന്നോനാം-തന്നെ വാഴ്ത്തിൻ നിത്യം
കുറിയേ....

3. "എന്റെ കൈകളും എന്റെ കാലുകളും അവർ
കുത്തിമുറിച്ചു"
കർത്താവെ! നിൻ-സ്ളീബായെ
കൂപ്പി-ക്കീർത്തിച്ചതിൽ ഞങ്ങൾ ശരണം തേ-ടുന്നു
ദോഷിയിൽനിന്നും രക്ഷിപ്പാൻ
ചൂടുന്നതിനെ ലലാടത്തിൽ
സ്ളീബായിൽ ക്രൂശിതനാം-തന്നെ വാഴ്ത്തിൻ നിത്യം
കുറിയേ....

4. "അവർ എന്നെ സൂക്ഷിച്ചു നോക്കി"
വന്ദിക്കുക നാം സ്ളീബായെ
ബിംബാരാധനയെ നീക്കിത്തടവെന്യേയാനം ചെ-യ്‌വാൻ
ജീവപഥത്തെക്കാട്ടിയതാം
സ്ളീബായെക്കൊണ്ടാടീടാം

ഘോഷിക്കാം സർവ്വരുമേ! -തന്നെ വാഴ്ത്തിൻ നിത്യം
കുറിയേ....

കർത്താവേ എന്നിൽനിന്ന് അകന്നിരിക്കരുതേ
ബാറെക്മോർ....ശുബഹോ....മെനഓലം....

വന്ദിക്കുന്നോർ-ക്കായുധവും
കോട്ടയുമായും ക്രൂശിതനെത്തള്ളു-ന്നോർ-
ക്കെല്ലാമതിവീഴ്ചയുമായും
സ്ളീബായെത്തീർത്തോൻ ധന്യൻ
ത-ന്നാഗമനേഹിതമല്ലാ-തവർ തന്നെക്കൊണ്ടാടീടും

മറിയാം പറഞ്ഞതെന്തെന്നാൽ....

(ലെക്ക്ഫായൊ ദൻക്കാലേസ്)

ദേവേശാ!-മശിഹായെ!
സ്ളീബാതൻ തരുവിൻമേൽ നീ
ക്രൂശിതനായപ്പോൾ ഭുവനത്തെ സീ-മകളോളം
ശോഭിപ്പിച്ചതിനാൽ-സ്തുത്യൻ.

രക്ഷകനേ!-സ്ളീബായാൽ
ദ്വേഷമെഴും ദോഷിയെവെന്നു
സ്വർഗ്ഗമഹാരാജ്യവുമുയിരും നേ-ടീട്ടടിയാർ
നിൻകൃപയെ സ്തോത്രം-ചെയ്യും.

ദേവേശാ!-മശിഹായേ!
വിഗ്രഹസേവ ദുരാത്മഭയം
എന്നിവയിൽ-നിന്നടിയങ്ങളെ രക്ഷിച്ചതിനാൽ
നിൻ സ്ളീബായെ നമി-ക്കുന്നു.

ഉന്നതനാം-ദേവേശാ!
സ്വർഗ്ഗസ്ഥാ! കൃപയാൽ സഭയിൽ
പുണ്യത്തിൻ ബലിപീഠത്തെ സ്ഥാപിച്ചോനേ!
പരിശുദ്ധൻ നീ-എന്നേയ്ക്കും

**(ലമ്ശീഹൊ ദെത്ത്റീം)**

വിശ്വാസികൾ ഞങ്ങൾ-ക്കഭയമതും
രക്ഷയുമരുളാൻ-ശാപമെഴും

യൂദന്മാർ ഗോഗുൽത്തായിൽ
തരുവിൻമേൽ ക്രൂശിച്ചോനാം-സർവ്വർക്കും
പ്രാണദനാകും-മശിഹായെ

തൻ-മൂലം സ്തുതി സതതം ചെയ്തീടു-ന്നെങ്ങൾ.
വിശ്വാസികൾ ഞങ്ങൾ-ക്കഭയമതും
രക്ഷയുമരുളാ-നേറുശലേം

ഗോഗുൽത്തായിൽ ക്രൂശേറ്റാൻ
ഗഗനത്തിൻ പകലോൻമങ്ങി-ശിലചിതറി
മൃത്യുഗതൻമാരുയിർപൂണ്ടു

തൻ-മൂലം സ്തുതി സതതം ചെയ്തീടു-ന്നെങ്ങൾ.
വിശ്വാസികൾ ഞങ്ങൾ-ക്കഭയമതും
രക്ഷയുമരുളാ-നേറുശലേം

യൂദന്മാരേ-റുശലേമിൽ

കർക്കപ്സായിൽ തരുമയമാം-സ്ളീബാമേൽ
ക്രൂശിച്ചോനാം മശിഹായെ
തൻ-മൂലം സ്തുതി സതതം ചെയ്തീടു-ന്നെങ്ങൾ.

ബാറെക്മോർ-ശുബഹോ....മെനഓലം....

ജീവസ്ളീബായെ സ്തുതി ചെയ്തും
നതിചെയ്തും സ-മ്മാനിച്ചും

സാനന്ദം ചൊല്ലുന്നടിയാർ
ക്രൂശിതനായി ദോഷിയിൽനിന്ന-ങ്ങടിയാരെ
രക്ഷിച്ചോൻ മശിഹാ ധന്യൻ

തൻ-മൂലം സതതം ഞങ്ങൾ-വന്ദിച്ചീ-ടുന്നു.
പ്രകാശത്തിന്റെ സ്രഷ്ടാവിനു സ്തുതി....

(ഹോമോറാൻ ത്ലേ)

ഹാ-സ്ക്കീപ്പായിൽ നാഥൻ സത്യം ദ്വേഷിച്ച
യൂദൻമാരാൽ നമ്മൾക്കായ്-ക്രൂശേ-ൽക്കുന്നു.

ആചാര്യേശൻമാർ-തരുവിൻമേലവനെ ക്രൂശി-
ക്കെന്നേവം നേരറ്റോരാം-സേവകരൊത്താർത്തു

യൂദൻമാർ മദ്ധ്യേ-അടിയും നിന്ദയുമേറ്റോനേ
പ്രതികടലും കരയും വാനും-പേടിച്ച-ഞ്ചുന്നു

ക്രോബേൻമാരും സ്രാപ്പികളും കാദീശാർത്തു
ഭോഷൻമാരും യൂദൻമാർ-തരുവിൻമേൽ ക്രൂശി-ക്കെന്നും

(യൗമ്മോനൊ അർക്കേൻ)

ഇന്നാൾ വിധിഗേഹേ-ജഗതീ വിധി നാഥൻ
മൗലിനമിച്ചേറ്റാൻ-കുറ്റം ദാസൻ പോൽ.

ഇന്നാൾ യൂദൻമാർ-വർഷിച്ചീശോയാം
ദൈവത്തിൻ മുമ്പിൽ-നിന്ദാക്ഷേപങ്ങൾ.

ഇന്നാൾ നിർമ്മിച്ചാർ-മുൾമുടി മന്നിതിനെ
പൂവല്ലികളാലെ-ഭൂഷിപ്പിച്ചോനായ്.

ഇന്നാൾ വിധി ചെയ്താർ-ദുഷ്ടനെയെന്നോണം
രാജാക്കൻമാർക്കായ്-ന്യായം തീർപ്പോനേ.

ഇന്നാൾ ഘോഷിച്ചാ-രീശോ മശിഹായെ
ക്രൂശിക്കെന്നേവം-പീലാത്തോസോടായ്

ഇന്നാൾ ശ്ളീഹന്മാർ-തൻ നിരയിൽനിന്നും
നീങ്ങിയ വഞ്ചകനാം-യൂദയ്ക്കയ്യയ്യോ!

ഇന്നാൾ തരുവിന്മേൽ-തൂക്കിയ ദൈവത്തെ
ഇക്ഷിതി കണ്ടപ്പോ-ളൊന്നായ് വിറകൊണ്ടു.

ഇന്നാളിരുളാർന്നൂ-സൂര്യൻ ഗഗനത്തിൽ
ജ്യോതിസ്സുകൾ മങ്ങി-സൃഷ്ടികൾ വിറ കൊണ്ടു

ഇന്നാൾ സ്വപദം പൂ-ണ്ടാദാം ക്രൂശിതനാം
മശിഹായാൽ കെറുബിൻ-കുന്തം നീങ്ങിപ്പോയ്.

ഇന്നാൾ തലതാഴ്ത്തി-ത്താൻ മൃതിയേറ്റതിനാൽ
മൃതരായോർക്കെല്ലാ-മുയിരേകീടുന്നു.

ഇന്നാൾ പട്ടക്കാർ-ശാസ്ത്രി പരീശൻമാർ
മശിഹായെ പകയാൽ-തൂക്കി തരുവിന്മേൽ

ഇന്നാൾ മാതാവാം-മറിയാമൊടു ചൊന്നാൻ
കേഴേണ്ടാ; കേഴു-യേറുശലേമിന്നായ്.

ബാറെക്മോർ....ശുബഹോ....മെനഓലം...

ഇന്നാൾ സ്ളീബായെ-വാഴ്ത്തി നമിച്ചീടാം
ക്രൂശിതനേയെന്നും-വാഴ്ത്തുന്നടിയങ്ങൾ

ആത്മാവിൽ ദരിദ്രരായവർ...

(സ്ലേക്ക് ലസലീബോ)

ദേ-വാ! മശിഹാ! മാനവരെ സംരക്ഷിപ്പാൻ
താതാത്മഹിതാൽ മറിയാമീ-
ന്നേറ്റൊരു തിരുമെയ്യൊടു കൂടി
സ്ളീബായിൻമേൽ നീ-യേറി.

സ്ളീബാതരുവിൽ-ക്രൂശിതനാം ചോരൻ-നിന്നെ
ഉടയോനെന്നിഹ കൊണ്ടാടി
നീയാഗതനായീടുമ്പോ-
ളെന്നെയോർക്കണമെ-ന്നാർത്താൻ.

ദേ-വാ! മശിഹാ! -രക്ഷയെഴും സ്ളീബായാ-ലും
ജീവദമാം പീഡകളാലും
രക്ഷ നരർക്കരുളീടുകയാൽ
മാനവവത്സലനേ! സ്തോത്രം.

ദേ-വാ! മശിഹാ!-പ്രാണദമാം നിൻസ്ളീ-ബായാൽ
ദ്വേഷമെഴും ദോഷിയെവീഴ്ത്തി-
പ്പാപത്തിൻ ദാസ്യത്തിൽ നി-
ന്നാദാമ്യരെ നീ-രക്ഷിച്ചു.

(മൊ ഹനിഗൊ വൊസ്)

ആ സമയം ദയനീ-യം
വിട്ടു മശിഹാ പുരിയേറുശലേം
രോഗങ്ങളെയങ്ങാറ്റിയതിൻ പകരം ത-ന്നെ
ക്രൂ-ശിച്ചീ-ടാൻ കൊണ്ടിഹ പോയി ധൃ-ഷ്ടൻമാർ

ആ നാദം ദയനീ-യം
ഏകാത്മജനോടാകുലപൂർവ്വം
ചൊന്നാൾ മറിയാം വത്സലനേ! പോകുന്നെ-വിടെ
നി-ന്നെയെങ്ങോ-ട്ടിവർ കൊണ്ടിഹ പോയി-ടുന്നു

ഹാ! ബഹുമോഹന നാ-ദം
ജനനിയോടോതി ദൈവതനൂജൻ
ജഗതീ രക്ഷയ്ക്കായ് ക്രൂശേറ്റാദാമി-ന്നായ്
ഓ-ഹരി നൽ-കാൻ പോകുന്നേനെൻ മാ-താവേ!

ആ സമയം ദയനീ-യം
തരുവിൻമീതേ തന്നെ തൂക്കി
മശിഹായെങ്കിലിറങ്ങുക നീ ഞങ്ങൾ നി-ന്നെ
ന-മ്പീടാ-മെന്നാക്ഷേപിച്ചു യൂ-ദൻമാർ

ആ സമയം ദയനീ-യം!
നുകരാൻ മശിഹാ ജലമർത്ഥിച്ചാൻ
ശപ്തസമൂഹം കടുവീഞ്ഞും കാടിയുമേ-കി
തൻ-നാദ-ത്താൽ ആഴിയുമാഴവുമഞ്ഞി

തിരുസഭസങ്കട-പൂർവ്വം
ദേവനോടർത്ഥിച്ചോതുന്നേവം
ഞങ്ങളെ മഹിത സ്ളീബായാൽ നീ രക്ഷി-ച്ചു
നിൻ-വരവി-ങ്കൽ ഓർത്തീടണമെന്നെ-നാഥാ!

രക്ഷകനേ! കബറീ-ന്നും
പറുദീസയിലേയ്ക്കുയിരോടേറാൻ
പാർക്കുന്ന മൃതർക്കായ് പുണ്യം നൽകീട-ണമേ-
സാ-ത്താനീ-ന്നും ഞങ്ങളെ വീണ്ടൊരു സ്ളീബായാൽ

ബാറെക്മോർ-ശുബഹോ....മെനഓലം....

ബഹുമാന്യമഹൽ സ്ളീബാ!
നഷ്ടമതാം പറുദീസായിൽ ഞങ്ങൾ
നിന്നാലേറീടുമെന്നോതി പ്രണമിച്ചി-ട്ടാ-
ക്രൂശേറ്റോ-നാം മശിഹായെ സ്തുതി ചെയ്യു-ന്നു.

സ്തൗമെൻകാലോസ് കുറിയേ....

പ്രുമിയോൻ

(കൂക്കോയോ-ബസ്ക്കീപ്പൊ അശ്ലെം....)

ദൈവതനൂജൻ സ്ക്കീപ്പായിൽ-സ്വയമർപ്പിച്ചേകി
ലോകാധിപനാം താതൻ തൻ-തൃക്കൈകളിലാത്മം

കബറുകൾ പൊട്ടി-പാറകളും ചിതറി
സൃഷ്ടികളെല്ലാം-സംഭ്രമമതിലാണ്ടു

ദൈവസുതന്റെ വിലാവയ്യോ-കുന്തത്താൽ ചീന്തി
മോചനമുലകത്തിനു നൽകും-ജലവും രക്തമതും

ഹാലേലുയ്യാ-പ്രവഹിച്ചതിൽ നിന്നും.

വെള്ളിയിൽ മുന്തിരി യന്ത്രത്തെ-യൂദന്മാർ നാട്ടി
വീഞ്ഞുകുടിച്ചില്ലവർ വാഴ്വിൻ-കുല മർദ്ദിച്ചിട്ടും

പാപപ്പിശറാം-കാടികുടിച്ചയ്യോ!
തരുവിൻമീതെ-വാനവ നന്ദനനെ

ക്രൂശിച്ചതിനാൽ യേരുശലേം-സന്തതികൾക്കവർ തൻ
മേശകൾ കണിയാമെന്നുള്ളൊരു നിബിയാം-ദാവീദിൻ

ഹാലേലുയ്യാ-വചനം നിറവേറി.

ബാറെക്മോർ-ശുബഹോ....

കർത്താവമ്മയൊടും വധുവാം-സഭയോടും ചൊന്നു
പ്രിയസുതരെന്നൊടു ചെയ്തെന്തെ-ന്നീക്ഷിപ്പാൻ വരുവിൻ

അബറാഹാമ്മ്യർ-തരുവിൽ ക്രൂശിച്ചു
യാക്കോബ്യൻമാർ-താഡിച്ചെൻ കവിളിൽ

കുന്തത്താൽ കുത്തീ സ്വഹിതം-പോലെല്ലാം ചെയ്തു
പ്രതിഫലമേകീടാനായ് ഞാ-നാഗതനാകുമ്പോൾ

ഹാലേലുയ്യാ-കഷ്ടമവർക്കയ്യോ.

മെനഓലം....

മശിഹാ വാനിൽനിന്നെത്തി-ത്തരുവിൽ ക്രൂശിതനായ്
യൂദന്മാർ കൊന്നൊരു കൂറ്റൻ-ബലിപീഠേസ്ഥിതനായ്

വന്നേറിടുവിൻ-ജാതികളേ! സഭയേ!
എഴുന്നേൽക്കുക നീ-സീയോൻ നിപതിച്ചു

ജീവനെഴുന്നോരപ്പത്തിൻ-മേശയതും നിന്നിൽ
കർത്താവിന്റെ വിലാവിൽ നി-ന്നൂറ്റിയ കാസായും

ഹാലേലുയ്യാ-സ്ഥിതിചെയ്തീടുന്നു.

മൊറിയൊ....

എത്രോ

(മൊറിയോ ദീസൈക്)

താതൻതന്നെ-കാത്മജനാകും കർത്താവേ!
ധിക്കാരികളിസ്രായേല്യർ
സ്ക്കീപ്പാമേൽ നിന്നെ തൂക്കി
കുന്തമതേറ്റവിലാവിൽ നി-
ന്നൊഴുകി ശോണിതവും നീരും
ഗോഗുൽത്തായിൽ സ്ക്കീപ്പാമേൽ
ജീവനെഴുന്നോരൂറ്റൊഴുകീ
വിശ്വാസത്താൽ പതിതൻമാർ
വിഗ്രഹസേവയിൽ നിന്നേറി.

ഉൻമാദിനിയാം-സീയോൻ സുതഗോഗുൽത്തായിൽ
ദൈവത്തിൻ സുതനെ തൂക്കി
രോഗങ്ങളെയാറ്റുമ്പോൾ തൻ
തലമേൽ വടിയാൽ താഡിച്ചു
തുപ്പി തിരുവദനത്തിൻമേൽ

നമ്മെപ്പറുദീസയിലേറ്റാൻ
നമ്മുടെ ദീനകുലത്തിന്നായ്
അടിയും കഷ്ടതയും ദുഷിയും
പരമേറ്റോനായ് സ്തോത്രം

ബാറെക്മോർ-ശുബഹോ....

പാരം ശ്രേഷ്ഠം-പാർത്താൽ തസ്ക്കരവിശ്വാസം
പാണിപദങ്ങളിലാണിയുമായ്
നാഥൻ തരുവിൽ തൂങ്ങുമ്പോൾ
എൻ പിഴപോക്കണമെന്നേവം
പാപവിമോചനമർത്ഥിച്ചാൻ
ശീമോൻ കണ്ടു നിഷേധിച്ചു
യൂഹാനോൻ നിന്നാനകലെ
നിൻ വരവതിലോർക്കണമെന്നെ
എന്നേവം മോഷ്ടാവാർത്തു

മെനഓലം....

പുണ്യമെഴുന്നോൻ-കണ്ടീടും തരുവതി ധന്യം
ശ്ളേമൂൻ നൃപനേവം നമ്മൾ-
ക്കെഴുതീ സൃഷ്ടികളോടോതി
സ്ക്കീപ്പൂസായിൽ തരുവിൻമേൽ
ദൈവസുതൻ തന്നേ വിരിച്ചു.
അമ്പൊടണഞ്ഞഖിലം ലിഖിതം
നിറവേറ്റിത്തന്നെ നമ്പും
വിമലസഭയ്ക്കു വിലാപ്പഴുതാൽ
പുണ്യമണച്ചോനേ! സ്തോത്രം.

മൊറിയൊ....

(മാർ അപ്രേമിന്റെ ബോവൂസ്സോ)

നാഥാ! കൃപചെയ്തീടണമേ
മഹിതമതാം നിൻ ഹാശായാൽ
നിൻഹാശായിൽ ചേർന്നടിയാർ
നേടണമവകാശം രാജ്യേ

ദേവാ ദയയുണ്ടാകേണം നാഥാ!
കൃപതോന്നേണമൻപാൽ
മറിയാം തിരു സവിധേ ചെന്നു
ഗോഗുൽത്തായിൽ തല താങ്ങി
സങ്കടദയനീയ ധ്വനിയോ-
ടേകാത്മജനെ പ്രതി കേണാൾ
തരുവിൽ തൂക്കിയ സുതനേക്ക-
ണ്ടതി ദുഃഖം കണ്ണീർ ചിന്തി
ഇടറിയ സങ്കടനാദത്തോ-
ടെബറായയിലേവം ചൊന്നാൾ
സഖികളുമവളൊപ്പം കേണു
കഷ്ടതയും വ്യഥയും പൂണ്ടു. ദേവാ....

നിലവിളിയൊടു മറിയാം ചൊന്നാൾ
മൂകപ്രകൃതികളിളകുന്നു
മകനേ! നാലതിരും ചുറ്റി
ത്തിരുവധമെന്ന വിരുന്നിന്നായ്
സകലരെയും ചേർപ്പാൻ നാഥാ!
ഗരുഡത്വമെനിക്കാരേകി.
നിൻ കബറേറ്റത്താലിന്നാൾ
കേഴുന്നേൻ മോദിക്കുന്നേൻ
വിഗതസമൂഹത്താൽ ദുഃഖം
രക്ഷിതസഭയാലാനന്ദം.
നിൻ കല്ലറ മണവറതുല്യം
മകനേ! നീയതിൽ മണവാളൻ
മൃതി പൂണ്ടോർ തോഴന്മാരായ്
വാനവരൊപ്പം വാഴുന്നു. ദേവാ....

കേണോതീ മറിയാം ശാന്താ!
നിന്നോടാർക്കീ വൈരാഗ്യം
ഉൻമാദിനി സീയോൻ നിന്നിൽ
കണ്ടെന്തിഹ നിൻ സ്ക്കീപ്പായ്ക്കായ്

മിസറേമീന്നവളെ വീണ്ടു
വൻകടൽ തരണം ചെയ്യിച്ചു.
സൗഖ്യം രോഗാർത്തർക്കേകീ
പൂർണ്ണസുഖം വാതാർത്തർക്കും
ക്രൂശകിയിവകൾക്കായ് പകരം
ദുഷിയും ദുഷ്ടതയും നൽകി.
പകരം ജാതികൾ മദ്ധ്യേയീ-
സംഘത്തെ മഴു ചിതറിക്കും ദേവാ....

നിന്നെത്തൂക്കിയ നഗരത്തിൽ
ന്യായാധീശൻ വാഴരുതേ
നിൻ സ്ളീബായാം വെണ്മഴുവാ-
ലതു ചുറ്റും ചിതറീടട്ടെ.
നിന്നെ വിധിച്ചോരു വിധിനിലയേ
വിധിനാഥനിരുന്നീടരുതേ
നീ പിഴയേറ്റൊരു മദ്ബഹായിൽ
പുണ്യമതുണ്ടായീടരുതേ.
നിന്നെ സ്ക്കീപ്പായേൽപ്പിച്ച
വൈദികനേൽക്കരുതാശ്വാസം
അവനതിവേദന ശാശ്വതമായ്
നരകത്തിൽ പ്രാപിക്കട്ടെ ദേവാ....

സൃഷ്ടികളെ! വിലപിച്ചിടുവിൻ
തരുവിൽ തൂക്കിയ നാഥന്നായ്
നീക്കുക ദിനകര! കതിരുകളേ
പാതാളസ്ഥരെ ദർശിപ്പാൻ
നിർമ്മാതാവു ഗമിക്കുന്നോ-
രിരുളിൽ താണുദയം ചെയ്ക
ജീവദനെന്നവരോതീടും
നാഥസുതൻ ദുഷിയേൽപ്പതിനാൽ
ഞെട്ടിവിറയ്ക്കുക ഭൂതലമേ!
സീയോൻ സുതരാം വൈരികൾ തൻ

നിന്ദയെ വീട്ടിയ നിൻ വായാൽ
പതിനായിരമായ് നിഹനിച്ച
വാളെങ്ങിഹ മീഖായേലേ!
എങ്ങിഹ ഗബ്രിയേലേ! നിൻ
ജ്വാലാഭീകര വൈരാഗ്യം.
സ്ക്കീപ്പാമേൽ നാഥൻ നഗ്നൻ
നിൻ ചിറകെന്തിളകുന്നില്ല.
പെരുന്നാളറ്റൊരു സീയോനെ
പ്രതിമന്ദിരമേ വിലപിക്ക
റൂഹാ വാതിൽ മറ കീറി
നിന്നെ വെടിഞ്ഞിഹ പൊയ്പോയി ദേവാ....

മൂകപ്രകൃതികൾ വാഴ്ത്തീടും
പ്രകൃതിയ്ക്കുടയോനേ! സ്തോത്രം
തിരുവുളമായ് ഭൗമികർ കുറ്റം
ചാർത്തിയ നാകപതേ! സ്തോത്രം
വാനവുമാഴവുമേൽക്കുമ്പോൾ
തരുവേറ്റോനേ! തേ-സ്തോത്രം
ഭൂസീമകളെ വഹിക്കുമ്പോൾ
കബറിലമർന്നോനേ! സ്തോത്രം
നിൻ സ്ളീബായാൽ രക്ഷിതരാം
സൃഷ്ടികളിൽ നിന്നും സ്തോത്രം
നിൻ പ്രഭയങ്ങു പരന്നതിനാൽ
മൃതലോകം വാഴ്ത്തും നിന്നെ
നിൻ സ്ളീബായാഘോഷത്താൽ
നാലതിരും വാഴ്ത്തും നിന്നെ
ആയിരമൊടു പതിനായിരമായ്
സ്തുതി മഹിമകളേകീടുന്നു.
സ്തുതി നിൻ പ്രേഷകതാതന്ന്
റൂഹ്ക്കുദിശായ്ക്കു നമസ്കാരം ദേവാ....

നാഥാ! കൃപ ചെയ്തീടണമേ
മഹിതമതാം നിൻ ഹാശായാൽ
നിൻ ഹാശായിൻ ചേർന്നടിയാർ
നേടണമവകാശം രാജ്യേ ദേവാ....

(സൂമ്മോറൊ-ഗ്ലൌഹറ്മെ)

തൻവസ്ത്രമുരിഞ്ഞു ശപ്തർ-ഭുവനം സംഭ്രമമൊടു മേവി
സെഹിയോൻ തൻ ദുഷ്കൃത്യത്താൽ-
വസുധാധാരം ഭ്രമമാണ്ടു

തൻഭാരത്തെത്താങ്ങീടാൻ-ഗോഗുൽത്താ ക്ലേശിച്ചേറ്റം
ഞങ്ങൾക്കായുളവായൊരു നിൻ-വ്യഥയും താഴ്മയു
മതിധന്യം

## വായനകൾ

| | |
|---|---|
| ആദ്യപുസ്തകം | 22: 1-22 |
| പുറപ്പാട് | 17: 8-16 |
| ഏശായാ | 52: 13, 53:12 |
| 1 പത്രോസ് | 2: 19-25 |
| ഗലാത്ത്യർ | 2:24, 3:14 |

(ഏവൻഗേലിയോനു മുമ്പുള്ള പെത്ഗോമൊ)

ഹാലേ....ഉഹാലേ....എന്നാടകളവർ ഭാഗിച്ചു-
എന്നങ്കിക്കായ് ചീട്ടിട്ടു-ഹാലേലുയ്യാ....

## ഏവൻഗേലി

യോഹ. 19: 32-42

(സോഗദീസാൻ)

ആത്മാക്കളെ രക്ഷിച്ചൊരു
നിൻ സ്ലീബായെ നമിച്ചെങ്ങൾ
ചോരനൊടൊപ്പം ചൊല്ലുന്നു
മശിഹാ! യോർക്കെങ്ങളെ വന്നീടുമ്പോൾ.

(പ്രദക്ഷിണഗീതം)

യൗസേപ്പൊടു നീക്കോദീമോസ്
തരുവീന്നും നിന്നേയിറക്കി
പ്രാണൻ ഗൂഢമിരിക്കുമ്പോൾ
മൃതനെപ്പോൽ നിന്നേയേന്തി
അൽവായും മൂറും പൂശി
ക്കേത്താനാപട്ടിൽ ചുറ്റി
പുതിയൊരു കല്ലറയിൽ വെച്ചു
ശിലയാൽ വാതിൽ ബന്ധിച്ചു
സൃഷ്ടികളഖിലം നിൻ മൃതിയിൽ
സന്താപത്തൊടു വിലപിച്ചു
സ്വഹിതാൽ മൃതനാം മുയിരോലും
നിന്നെ മൃതന്മാർ വന്ദിച്ചു
ഞങ്ങൾക്കായുളവായൊരു നിൻ
വ്യഥയും താഴ്മയുമതിധന്യം.

(ഹദ്ഗബ്റൊ)

അരിമത്യാ നാട്ടിൽ-ധാർമ്മികനായ് വാണ
യൗസേപ്പെന്നോതും-മാനവനേകൻ
മശിഹാതൻ ഗാത്രം-പ്രാപിപ്പാൻ ചെന്നു
പീലാത്തോസ്സോടാ-യർത്ഥിച്ചേവം

വിധിനാഥാ! നൽക-ഭാഗ്യമഹാ നിധിയാം
രക്ഷകഗാത്രത്തെ-സംസ്കാരം ചെയ്യട്ടെ ഞാൻ

അവനേ യൂദൻമാർ-തരുവിന്മേൽ തൂക്കി
ഞാനാമോദിപ്പാ-നതിനേ നൽക.

# സ്ലീബാ ആഘോഷം

(കിഴക്കോട്ട് തിരിഞ്ഞുകൊണ്ട്-എക്ക്ബൊ)

ദോഷികളാൽ നീ കർത്താവേ!
ക്രൂശിന്മേൽ തൂക്കപ്പെട്ടു
പാണികൾ നീ നീട്ടിപ്പാരിൻ
നാലതിരുകൾ കരഗതമാക്കി
നാഥനെ നഗ്നം കണ്ടതിനാൽ
ഗഗനത്തിൽ പകലോൻ മങ്ങി
പകൽ മദ്ധ്യാഹ്നേ നിശയേറി-
ത്തന്നധികാരേ നിലകൊണ്ടു
തരുവിൽ തൻധ്വനി ധരയേയും
വാനിനെയും വിറകൊള്ളിച്ചു.
കൃപയാൽ നീ മൃതസമനായി
ഹിതമൊടു നീയുത്ഥിതനായി
ആദാമിനെയെഴുന്നേൽപ്പിച്ച-
ങ്ങേദനിലേയ്ക്കു തിരിച്ചേറ്റി
രക്ഷക! കരുണാ സമ്പന്നാ!
ശ്രേഷ്ഠം നിൻകൃപ കർത്താവേ!

(പെത്ഗോമോ)

രക്ഷണപരിചയെനിക്കായ് നീ നൽകി
പറുദീസാ മദ്ധ്യേ നട്ടോ-
രേദൻ തന്നിലെ ജീവമരം
ലോകം ജീവഫലം പൂണ്ട
സ്ലീബായുടെ ദൃഷ്ടാന്തം താൻ
തന്നുടെ പൂജാദിവസത്തിൽ
പാരും വാനും പുരുമോദാൽ
പെരുന്നാൾ ഘോഷിച്ചീടുന്നു
നാമും ചേർന്നോതീടേണം.

കുറിയേ....കുറിയേ....കുറിയേ....

(പടിഞ്ഞാറോട്ട് തിരിഞ്ഞുകൊണ്ട്-എക്ക്ബൊ)

മശിഹാ! നീ ഭൂമദ്ധ്യത്തിൽ
ക്രൂശിതനായൊരു വേളയതിൽ
നിന്നെ ക്കുരിശിൽ ദർശിച്ചി-
ട്ടാലയയവനിക ചീന്തിപ്പോയ്
ഊഴിയുമഖിലം വിറപൂണ്ടു
സംഭ്രമമോടുത്ഘോഷിച്ചാൾ
താതന്മാരുടെ ദൈവം നീ
വാഴ്ത്തപ്പെട്ടവനാകുന്നു.

(പെത്ഗോമൊ)

**തൃക്കൈതുണ ചെയ്തെന്നെ**
**വളർത്തും നിൻശിക്ഷ**

മൃതിയിൽ നിന്നിസഹാക്കിനെ സം-
രക്ഷിച്ചോരജപോതത്തെ
സംദാനം ചെയ്തൊരു തരുഭൂ-
സീമകളെ പ്പരിരക്ഷിപ്പാൻ
തൂക്കപ്പെട്ടൊരു കുഞ്ഞാടിൻ
സ്ലീബാ തന്നുടെ ദൃഷ്ടാന്തം
തന്നുടെ പൂജാദിവസത്തിൽ
പാരും വാനും പുരുമോദാൽ
പെരുന്നാൾ ഘോഷിച്ചീടുന്നു
നാമും ചേർന്നോതീടേണം.

കുറിയേ....കുറിയേ....കുറിയേ....

(വടക്കോട്ട് തിരിഞ്ഞുകൊണ്ട്-എക്ക്ബൊ)

കർത്താവേ നീ ഞങ്ങൾക്കായ്
ഗോഗുൽത്തായിൻ മൗലിയതിൽ
തിരുവുള്ളത്താൽ നിന്ദിതമാം
കുരിശിൽ കഷ്ടത ഭരമേറ്റു

ആർത്തിയെഴും ഭീഷക മൃതിയിൻ
ദംഷ്ട്രയെ നീ നിപതിപ്പിച്ചു
പാതാളത്തിലകപ്പെട്ടോർ-
ക്കേകീ ബന്ധനമുക്തിയെ നീ
തന്മൂലം വിജയദ്ധ്വനിയോ-
ടാത്മീയമതാം ഗാനങ്ങൾ
എന്നിവസഹിതം തിരുസവിധേ
കൂപ്പി നമിച്ചീടുന്നെങ്ങൾ

(പെത്ഗോമൊ)

**കുത്തിമുറിക്കും ശത്രുക്കളെ നിന്നാൽ ഞങ്ങൾ**

യാക്കോബാമജപാലനവൻ
തഴുകിവണങ്ങിയതാം ദണ്ഡം
മശിഹായാം നമ്മുടെയിടയൻ
മൃതിയെ വണങ്ങിക്കൊല ചെയ്ത്
പാതാളത്തെ ധൂളിച്ച
സ്ലീബാ തന്നുടെ ദൃഷ്ടാന്തം
തന്നുടെ പൂജാദിവസത്തിൽ
പാരും വാനും പുരുമോദാൽ
പെരുന്നാൾ ഘോഷിച്ചീടുന്നു
നാമും ചേർന്നോതീടേണം.

കുറിയേ....കുറിയേ....കുറിയേ....

(തെക്കോട്ട് തിരിഞ്ഞുകൊണ്ട്-എക്ബൊ)

ജളതയെഴും യൂദന്മാരാൽ
ഗോഗുൽത്തായിൽ ക്രൂശിതനായ്
ജീവപ്രദമാം സ്ലീബായാൽ
ഞങ്ങളെ രക്ഷിച്ചോൻ ധന്യൻ
നീയാഗതനായീടുമ്പോൾ
ഞങ്ങളെയോർക്കണമെന്നേവം
ചോരനൊടൊന്നിച്ചുത്ഘോഷി-
ച്ചെപ്പോഴും കൂപ്പുന്നടിയാർ.

## ഉയിർപ്പ്

(പെത്ഗോമൊ)

**ശത്രുക്കളെ നീക്കിക്കാത്തെങ്ങളെ നീ**

നീതിപരൻ നോഹിൻ കാല-
ത്തുലകിൻ ജീവിത ശിഷ്ടം
സംരക്ഷിച്ചോരാ നൗക
നവജീവന സുവിശേഷത്തെ
ലോകത്തിനു പരമരുളിയതാം
സ്ലീബാ തന്നുടെ ദൃഷ്ടാന്തം
തന്നുടെ പൂജാദിവസത്തിൽ
പാരും വാനും പുരുമോദാൽ
പെരുന്നാൾ ഘോഷിച്ചീടുന്നു
നാമും ചേർന്നോതീടേണം.

കുറിയേ....കുറിയേ....കുറിയേ....

(തുടർന്നുള്ള സ്ലീബാ ആഘോഷത്തിന്റെ ക്രമം
ദൂതന്മാർ സേവിപ്പോനേ!....ഇത്യാദി 28-ാം വശത്ത്)

### കബറടക്കം

(കുക്കിലിയോൻ)

കബറിലുറങ്ങും ഹതരെപ്പോൽ-ഹാലേ....ഉഹാലേ....
മൃതരുടെ മദ്ധ്യേ സ്വാ-തന്ത്ര്യസുതൻ
മൃതിനിഴലും കൂരിരുളുമെഴും-ഹാലേ....ഉഹാലേ....
പടുകുഴിയിൽ ചേർത്താ-നെന്നേ നീ
മൃതരായോർക്കായ് നീ ചെയ്താശ്ചര്യങ്ങൾ

ഹാലേ....ഉഹാലേ....

വീരന്മാരെഴുന്നേറ്റങ്ങേ വാഴ്ത്തീടും
നിൻകൃപയെ കല്ലറവാസികളും....ഹാലേ....ഉഹാലേ....
നിൻ വിശ്വാസത്തെപ്പാഴായോരും-വർണ്ണിക്കും

ബാറെക്മോർ-ശുബഹോ....മെനഓലം....

(എക്ക്ബൊ-ലയ്ശൂൽ ഏമൊ)

മൃതരുടെ മാതാവാം പാതാളത്തിൽ -രാജതനൂജനിറങ്ങി ച്ചെന്നു-ശൂന്യതയെഴുമവളെ നിർമ്മൂലം വീഴ്ത്തി-ട്ടുൾക്കോട്ട കളെല്ലാം ഭഞ്ജിച്ചു-സത്തമശീലൻമരണക്കോയ്മയെ നീക്കം ചെയ്തു-കോശത്തെയും കൊട്ടാരങ്ങളെയും ശൂന്യമതാക്കി-വന്നേൻ കൽപ്പന ലംഘിച്ചോനാദാമിൻപേർക്കായ് എൻസവിധം ചേരുവിനെന്നേവം മൃതരോടോതി-വിശ്വാസികളാം നാമേവരു മേവം മോദത്തൊടു ഘോഷിക്കേണം-ആശ്ചര്യങ്ങളെ മൃതരാ യോർക്കായ് നീ ചെയ്യുന്നു- വീരന്മാരെഴുന്നേറ്റങ്ങേ സ്തുതി ചെയ്തീടും.

സ്തൗമൻകാലോസ്....കുറിയേ....

പ്രൊമിയോൻ

(നെഹസ് ഹായൊ)

(നാഥൻ മൃതരിടയിലുറപ്പിച്ചാദത്തെ.... എന്ന രീതി)

ജീവമയൻ മൃതലോകം പുക്കുൽഘോഷിച്ചാൻ
പുനരുജ്ജീവനമുത്ഥാനം കടമോചമിവയെ
പാതാളത്തിൻ വാതിൽ തകർത്തോടാമ്പലൊടി-
ച്ചാമൃതി തന്നധികാരത്തൊടു ജയവും മായിച്ചു
മരണത്തെ-ജീവിപ്പിച്ചോനേ!
നിദ്രയൊഴിച്ചോനേ! നീ ധന്യൻ
കബറാൽ ജീവൻ തന്നവനേ! കൃപയാൽ വാഴ്‌വരുൾക.

ബാറെക്മോർ-ശുബഹോ....

മൃതലോകം പുകിയ ദാവീദാത്മജനാകും
രാജാവിന്നാൾപേരായ് ദാവീദോതീടുന്നു.
പാതാളത്തിന്നുയിരെത്തി; യെന്നുടെയാത്മം
ക്രൂശകരീന്നും ദുഷിയേറ്റു; കുഴിയാർന്നോരൊപ്പം
എണ്ണപ്പെ-ട്ടേൻ പാതാളസ്ഥർ-
ക്കുയിരും മോ-ചനവും ഞാൻ നൽകും
ഉയിരാർന്നുയിർ ഞാനേകും ക്രൂശകർ ലജ്ജിതരാകും.

മൊറിയൊ....

(മാർ യാക്കോബിന്റെ ബോവൂസൊ)

മ്ശീഹാ സ്ക്കീപ്പാമൃതികഷ്ടതകൾക്കായ് വന്നോനേ!
പ്രാർത്ഥന കേട്ടിട്ടാത്മാക്കളിലൻപുണ്ടാകേണം. ദേവാ....

ദാസ്യത്തിൽ രക്ഷകനെപ്പോൽ മൃതസവിധം പൂണ്ടാൻ
ഭീതിയാർന്നൂ ഭീകരഭൂതംതാൻ ദാസ്യം നീക്കി
ബദ്ധന്മാരുടെ തുടലും തളയും പാടേ പോക്കി
വീണ്ടീടാൻ വന്നൊരു രക്ഷകനെയവർ വന്ദിച്ചു. ദേവാ....

പാതാളത്തിൻനിലയേ മരുവും വാങ്ങിപ്പോയോർ
കൊണ്ടർപ്പിച്ചാർ നതിമഹിമകൾ തൻ മകുടങ്ങൾതാൻ
ആദ്യം ഹതനാം ഹാബേൽ തൻമുമ്പിൽ കുമ്പിട്ടു
വർഗ്ഗങ്ങൾക്കെല്ലാം തലയായോരാദം താനും. ദേവാ....

നോഹിൻവീടും സുന്ദരശേത്തൊത്തബറാഹാമും
രക്ഷിപ്പാൻ വന്നോരുയിരോനേ മോദാൽ കൂപ്പി
നീതിജ്ഞന്മാർ പിതൃതതിജാതിത്തലവന്മാരും
ആചാര്യന്മാർ നൃപരും വന്നാമോദാൽ കൂപ്പി ദേവാ....

മോശ നിബിയും നിബസഞ്ചയമങ്ങഹറോൻ താനും
ലേവ്യന്മാരും പട്ടക്കാരും തന്നെക്കൂപ്പി
വാഞ്ഛിച്ചാർ നെടുനാളായ് തന്നെ ദർശിച്ചീടാൻ
ദർശിച്ചപ്പോൾ നതിയും സ്തുതിയും പകരം നൽകി
ദേവാ....

സ്തോത്രം താതാ! മൃതലോക സുതനേ! വിട്ടോനേ!
തൽഗേഹം പൂണ്ടൊരു സുതനേ! വന്ദിച്ചീടുന്നു.
ആശ്വാസകനാം ജീവപ്രദനേ! -റൂഹാ! സ്തോത്രം
കബറീന്നും പറുദീസായിൽച്ചേർപ്പോനേ സ്തുതിതേ.
ദേവാ....

പൗരോഹിത്യം രാജ്യം പ്രവചനമെന്നിവയെന്യേ
സർവ്വം ശൂന്യം നിങ്ങടെ നിലയം യൂദന്മാരേ! ദേവാ....

### കൗമാ

(മ്ശീഹൊ ദബ്മൌത്തെ)

മൃതിയാലടിയാരുടെ മൃതിപോക്കിയ മശിഹാ!
മൃതരായോർക്കുയിരും ഞങ്ങൾക്കരുൾ കൃപയും (3)
നാഥാ! തേ സ്തുതിയും മാനം താതന്നും
മഹിമാ വന്ദനങ്ങൾ ശുദ്ധാത്മാവിനും
ഉണ്ടാകുൾകൃപ പാപികളാം ഞങ്ങളിലും
മേലാമുറിശലേം വാതിൽക്കുള്ളിൽ നിൻ
സിംഹാസനമണയണമീപ്രാർത്ഥന മശിഹാ!
സ്തോത്രം കർത്താവേ! സ്തോത്രം കർത്താവേ!
നിത്യം ശരണവുമേ! സ്തോത്രം

ബാറെക്മോർ

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ!....ഇത്യാദി

### ഉയിർപ്പ്

(കുക്കിലിയോൻ)

ദൈവമുയിർത്തു വൈരിഗണം ചിതറി-ഹാലേ....ഉഹാ....
എതിരാളികളോടിയൊളിക്കും തിരുമുമ്പിൽ

പകയന്മാർ പുകപോൽ മായും-ഹാലേ....ഉഹാ....
കർതൃസമക്ഷം നാശം പൂകും-നീചന്മാർ

നിദ്രിതനെപ്പോൽ കർത്താവെഴുന്നേറ്റു-ഹാലേ....ഉഹാ....
വീഞ്ഞു കുടിച്ചു മദം-പൂണ്ടോൻ പോൽ

പ്രഹരിച്ചോടിച്ചാൻ രിപുനിവഹത്തെ-ഹാലേ....ഉഹാ....
ഉലകിതിലവരെ നീ നിന്ദിതരാക്കി.

ബാറെക്മോർ....ശുബഹോ....മെനഓലം....

# സ്ലീബാ ആഘോഷം

## പ്രാർത്ഥന

(എക്ക്ബൊ)

ജീവദനേ! മശിഹാനാഥാ! നീ മഹിമാവൊടു കബറീന്നെഴുന്നേറ്റു-മാനവവത്സലനുത്തമനേ! വീണവനാമാദാമ്മിനെ നീ നിന്നൊടു കൂടെഴുന്നേൽപ്പിച്ചു-മനുജ പ്രിയനേ! കനിവൊടു ഞങ്ങൾക്കരുളുക മഹിമയെഴും നിൻ ശാന്തി.

സ്തൗമെൻകാലോസ്....

## പ്രുമിയോൻ

(കൂക്കോയൊ)

ബലവാൻ ബലമൊടെഴുന്നേറ്റു കല്ലറയിൽ നി-ന്നും
വിസ്മിതനായ് നിബിസവിധം പൂണ്ടേവം ചോ-ദിച്ചു

അങ്കി ചുവന്നും-പാർശ്വം മുറിവാർന്നും
പാണി തുളഞ്ഞും-കാണുന്നെന്തീശാ!

ചക്കുചവിട്ടീമൃതപുരിയിൽ വീര്യത്തോടൊ-റ്റ-
യ്ക്കാപത്തുകളെ നേരിട്ടിട്ടാണ്ടേൻ രക്ത-ത്തിൽ

ഹാലേലൂയ്യാ-ഉത്ഥാനം ചെയ്തേൻ

ബാറെക്മോർ-ശുബഹോ....

ശുഭ്രതയിലും വസനമണിഞ്ഞിന്നിരു ദൂ-തന്മാർ
വാനിൽ നിന്നൂഴിയിലെത്തിക്കബറിങ്കൽ നി-ന്നു

അഗ്ന്യാത്മമീയർ-ഞങ്ങളൊടുരചെ-യ്തു
മൃത്യുപുരത്തിൽ-എന്താരായു-ന്നു!

ദൈവം പ്രീതിപ്പെട്ടു കടം മായിച്ചെന്നേ-വം
പ്രഖ്യാപനമാദാമ്യർക്കായെഴുതപ്പെട്ട-ല്ലൊ

ഹാലേലുയ്യാ-ഹാ-ഉഹാലേലുയ്യാ.

മൊറിയൊ....

(മാർ യാക്കോബിന്റെ ബോവൂസ്സോ)

കൃംതായാലെ തൻസഭയെ രക്ഷിച്ചോൻ സുനോ!
ശൈനൊ നൽകിത്തൽസുതരേ നീ രക്ഷിച്ചാലും.

യോഹന്നാനീന്നും സഭയേ കേൾപ്പാഞ്ഞോരാട്ടിൻ
കൂട്ടത്തെച്ചേർത്തോരിടയൻ തൻ പുനരുത്ഥാനം

പായാനായം കൂടിയ ശിഷ്യൻ പുനരുത്ഥാനം
ദർശിച്ചതിനാൽ തൽക്കാര്യങ്ങൾ വിശദം ചൊല്ലും

ഒന്നാം നാളിൽ രാവിലെ മറിയാം പോയ്ക്കബറിങ്കൽ
വാതിൽക്കല്ലുൽപാടിതമായെന്നീക്ഷിച്ചപ്പോൾ

ആനന്ദത്താൽ യോഹന്നാൻ ശീമോനിവർ തന്റെ
ചാരേചെന്നിട്ടാ വൃത്താന്തം ബോധിപ്പിച്ചാൾ.

രക്ഷയെനൽകാൻ സുതനേവിട്ടോൻ താതൻ സ്തുത്യൻ
തേജസ്സോടാക്കബറിന്നേറ്റോൻ പുത്രൻ വന്ദ്യൻ

നാശത്തീന്നും ശുദ്ധനെ വീണ്ടോൻ റൂഹാസ്തോത്രം
ത്രിത്വേ ഒന്നായ് സ്ഥിതി ചെയ്വോനേ! സ്തോത്രം സ്തോത്രം

ഭൂസ്വർഗ്ഗസ്ഥന്മാർക്കായ് ശ്ലോമ്മോ നൽകിയ നാഥാ!
ശ്ലോമ്മോ നൽകീട്ടുത്ഥാനത്താൽ സഭയെ കാക്ക

തുടർന്ന്-ഹാ, ഹാ, ഹാ ദൈവമേ നിനക്കു സ്തുതി
തുടങ്ങിയ രാത്രി പ്രാർത്ഥന ചൊല്ലണം.

## ഉയിർപ്പിന്റെ പ്രഖ്യാപനം

# സ്ലീബാ ആഘോഷം

## പ്രാർത്ഥന

ദൈവമേ നിന്റെ കൃപപോലെ....

(അത്ത്ദ്ബകെ്യാതൊ)

മോദം ഭൂസ്വർഗ്ഗങ്ങൾ-ക്കുത്ഥാനത്താൽ ചേർ-ത്തോനേ
മോ-ദം നൽകി-സഭയെ സ്ലീബായാൽ കാത്ത്
ദേവേശാ! ദയചെയ്തീ-ടേ-ണം

ലജ്ജിതരായ് കുരിശിച്ചോർ-നമ്പിയൊരന്യർക്കാ-നന്ദം
ഉ-ത്ഥാനത്താൽ-സഭയും സുതരും പാടുന്നു-
ദേവേ....

യൂദജനം ഖേദിപ്പൂ-ശിഷ്യകളാനന്ദി-ക്കു-ന്നു
ദൂ-തൊടു-ശിഷ്യർ-സന്ദർശിക്കുന്നന്യോന്യം-
ദേവേ....

ഉത്ഥാനത്താൽ മോദം-ഖേദം പുകിയ-ശി-ഷ്യ-ർക്കും
ശ്ലോ-മ്മോവിൺമൺ-ലോകർക്കും ദാനം ചെയ്ത-
ദേവേ....

പരിമളത്തിരുമെയ്യിൽ-പൂശാൻപോയൊരുന-ല്ലാർ-തൻ
ഉൾ-ക്കാമ്പുകളെ-മോദംകൊണ്ട് നിറച്ചോനേ!
ദേവേ....

ഉത്ഥിതനായ് ഗുരുമുമ്പേ-പോയിഗലീലയ്ക്കെ-ന്നോ-തിൻ
പ്രേ-ഷിതരോടെ-ന്നംഗനമാരൊടുകൽപ്പിച്ച-
ദേവേ....

നാഥാ! നിൻശ്ലോമ്മോയാൽ-ഞങ്ങൾക്കേകുക സന്തോഷം
ചേർക്കുക വലമായ്-ഞങ്ങളെ നിന്നുത്ഥാനത്തിൽ-
ദേവേ....

ബാറെക്മോർ....ശുബഹോ....മെനഓലം....

ഉത്ഥാനപ്പെരുന്നാളിൽ-മോദിപ്പിച്ചോനേ! -താ-താ!
സൂ-നോ! വിമലൻ-റൂഹാ! സ്തുതി ഹാലേലുയ്യാ-

ദേവേ....

സ്തൗമൻകാലോസ് കുറിയേ....

## പ്രുമിയോൻ

(കുക്കോയൊ-ശ്ലോമ്മൊ ശ്ലോമ്മൊ)

ശ്ലോമ്മൊ ശ്ലോമ്മൊ സവിധഗരേ! ദൂരസ്ഥന്മാ-രേ
മശിഹായുത്ഥിതനൊന്നിച്ചു ചിതറിപ്പോയോ-രെ

തോമ്മാശ്ലീഹാ-വിശ്വാസം പൂ-ണ്ടു
സ്ഥിരനായ് ശീമോൻ-മാലഖിലം മാ-ഞ്ഞു

മൗലിമറച്ചു കയ്യാപ്പാസംഘം കേഴുന്നു
സഭയും മറിയാമും പ്രിയരും സ്തുതി പാടീടു-ന്നു

ഹാലേലുയ്യാ-ഉഹാലേലുയ്യാ

ബാറെക്മോർ-ശുബഹോ....മെനഓലം....

ഉത്ഥാനദിനേ സൗധത്തിൽ കൽപ്പിച്ചാൻ നാ-ഥൻ
ശിഷ്യന്മാരോടു വത്സലരേ! ശ്ലോമ്മൊ എന്നേ-വം

അഴലും വ്യഥയും-പാടേ മായി-ച്ചു
ശമമൊടു ശാന്തി-നൽകീ പരിപൂർണ്ണം

അരുളിച്ചെയ്താൻ നിങ്ങളില്ലീ ശ്ലോമ്മൊ വാഴ-ട്ടെ
ദുഷ്ടനിൽ നിന്നും രക്ഷിതരാമതിനാൽ ദിനരാത്രം

ഹാലേലുയ്യാ-ഉഹാലേലുയ്യാ.

## പ്രദക്ഷിണഗീതം

(ഓ മറിയാം)

ഓ മറിയാമേ! ഞാൻ-തോട്ടക്കാ-രൻ തന്നെ
ഞാൻ പറുദീസായേ-സ്ഥാപിച്ചോൻ ശ്രേഷ്ഠൻ

ഓ മറിയാമേ! ഞാൻ-ജീവികൾ തൻ-ജീവൻ താൻ
പുനരുജ്ജീവനമോ-ടെഴുന്നൽപ്പും ഞാൻ-താൻ

ഞാൻ കൊ-ല്ലപ്പെട്ടോൻ
ഞാൻ ക-ല്ലറയാർന്നോൻ
തൊട്ടീ-ടരുതേ ഞാൻ
താതാന്തികമേറീട്ടില്ല.

മഹിമയൊടാകബറീ-ന്നെഴുന്നേറ്റേ-നെന്നേവം
ശിഷ്യന്മാരോടായ്-നീ സുവിശേഷിക്ക.

(സുമ്മോറൊ)

നാഥാ! പരിശുദ്ധന്മാർ തൻ
സഭയിൽ വാനിടമങ്ങയുടെ
വിസ്മയകരമാം കാര്യങ്ങൾ
സാക്ഷിക്കും വിശ്വാസമതും
സ്വർഗ്ഗോപരിയാം സ്വർഗ്ഗത്തിൽ
കർത്താവിന്നു സന്നിഭനേവൻ
ഭൂതരിലാരുണ്ടവനു സമൻ
പാവനസഭയിൽ ഞാനെന്നും
വാഴ്ത്തും കർത്താവിൻ കൃപയെ
ഘോഷിച്ചീടുമെന്നെന്നേയ്ക്കും
വിശ്വാസത്തെയെൻ വദനം-ഹാലേലുയ്യാ.

വായനകൾ

ഏശയാ 60: 17-22
മീഖാ 7: 8-13
പത്രോസ് 5: 5-14
റോമർ 16: 1-16

(ഏവൻഗേലിയോനു മുമ്പുള്ള പെത്ഗോമൊ)

ഹാലേ-ഉഹാലേ-വാനാനന്ദിക്കും ക്ഷിതി സന്തോ-ഷിക്കും-
മശിഹാരാജാവിന്നുത്ഥാനത്തിൽ-ഹാലേലുയ്യാ.

## ഏവൻഗേലിയോൻ

### വി. യോഹ 14: 7, 15: 11-15, 17: 11-26

### (സ്ലീബാ ആഘോഷം)

**(കിഴക്കോട്ട് തിരിഞ്ഞുകൊണ്ട് മസ്അക്കോന്നൂസൊ)**

നാഥാ! കരുണാ സാഗരമേ!
പുനരുത്ഥാനപ്പെരുന്നാളിൽ
നിൻമാനത്തിനു യോഗ്യമതാം
വചനങ്ങളെ ഞാൻ പാടീടും

നിൻ സ്ലീബായാൽ രക്ഷിതരാം
പുറജാതികളിപ്പെരുന്നാളിൽ
സ്തുതിയാൽ നിന്നെക്കീർത്തിക്കും
ഞങ്ങളുമർത്ഥിച്ചോതുന്നു.

**കുറിയേ....കുറിയേ....കുറിയേ....**

**(പടിഞ്ഞാറോട്ട് തിരിഞ്ഞുകൊണ്ട് മസ്അക്കോന്നൂസൊ)**

ഉത്ഥാനത്തിൻ പരമാർത്ഥം
ബോദ്ധ്യപ്പെട്ടെല്ലാവർക്കും
എങ്കിലുമതിലാമൂഢജനം
ഹന്തനിഷേധമുയർത്തുന്നു.

യൂദജനത്താൽ ക്രൂശിതനോ-
മഹിമയൊടാക്കബെറീന്നേറി
പ്രാർത്ഥനയോടധുനാ ഞങ്ങൾ
അർത്ഥിച്ചീവിധമോതുന്നു.

**കുറിയേ....കുറിയേ....കുറിയേ....**

(വടക്കോട്ട് തിരിഞ്ഞുകൊണ്ട് മസ്അക്കോന്നൂസൊ)

കർത്താവേ! നിൻ ജനതതിമേ-
ലാർദ്രത കാണിച്ചീടണമേ
താവകമാമവകാശത്തിൽ-
ലേശമജാഗ്രത കാട്ടരുതേ.
നിൻ സ്ലീബായിൻ വൻകൊടിയാൽ
ക്രൈസ്തവമകുടമുയർത്തണമേ.
പ്രാർത്ഥനയാലധുനാ ഞങ്ങൾ
അർത്ഥിച്ചീവിധമോതുന്നു.

കുറിയേ....കുറിയേ....കുറിയേ....

(തെക്കോട്ട് തിരിഞ്ഞുകൊണ്ട് മസ്അക്കോന്നൂസൊ)

പീഡിതനും രോഗാർത്തന്നും
സാധുവിനും ധനഹീനന്നും
ഗതിയറ്റോനും വിധവയ്ക്കും
തുണയായ് നാഥൻ മേൻമയെഴും
തൻശാന്തിയെയിജനതയിലും
സഭയിതിലും നിവസിപ്പിക്കാൻ
പ്രാർത്ഥനയോടധുനാ ഞങ്ങൾ
അർത്ഥിച്ചീവിധമോതുന്നു.

കുറിയേ....കുറിയേ....കുറിയേ....

(തുടർന്ന് സ്ലീബാ ആഘോഷം)

ദൂതന്മാർ സേവിപ്പോനേ!.... ഇത്യാദി 28-ാം വശത്ത്

## പരസ്പരം സമാധാനം നൽകുമ്പോഴുള്ള ഗീതം

(ശ്ലോമ്മൊ ലമദ്ബഹോ)

ശ്ലോമ്മോ-ബലിവേദി! സ്ലീബാ!
ശ്ലോമ്മോ-നിർമ്മലമാം-കബറേ!

ശ്ലോമ്മോ-ഏവൻഗേ-ല്യോനേ!
ശുദ്ധ-ന്മാരെ!-വൈദീ-കരേ!

ശ്ലോമ്മോ-ഖശമ്മാശന്മാരേ!
സഭത്-ന്നാത്മജരേ!-ശ്ലോമ്മോ.

ഞങ്ങൾ-ക്കുളവായീടട്ടെ-
നാഥാ!-രക്ഷകനേ! -മ-ശിഹാ!
നിൻ ശ്ലോ-മ്മോയും ശൈ-നോയും
തമ്മിൽ-ചുംബിക്ക-ട്ടെങ്ങൾ
എങ്ങും-ലോകാന്ത്യത്തോളം
നിൻ ശ്ലോമ്മോ-വാണീ-ട-ട്ടെ.

ശുശ്രൂ-ഷകരേ ജനമേ! കേൾ
പരിശു-ദ്ധാചാര്യ-ന്മാ-രേ!
ശുദ്ധൻ-മാർ തൻ വാഴ്-വേൽപ്പിൻ
ശ്ലോമ്മോ-യന്യോന്യം-നൽകിൻ
വാസം-ചെയ്തീടട്ടെന്നും
കർത്താ-വിൻ ശ്ലോമ്മോ-ന-മ്മിൽ

നല്ലു-ത്ഥാനത്തിൻ-നാളോ-
ടായുഷ്ക്കാലത്തെ-ന്നാളും
ഞങ്ങൾ-ക്കുളവായീ-ടട്ടെ
താതൻ-ദൈവത്തിൻ-ശൈനോ
ഏകൻ-പുത്രൻ-തൻ ശ്ലോമ്മോ
ശുദ്ധാ-ത്മാവിന്നാ-വാസം.

ദയറാ-ദേവാഗാരങ്ങൾ-
ക്കീശാ! കാവൽ നിൻ-ശാന്തി
സ്ലീബാ-യാൽ ശുദ്ധ-ത നൽകി
പ്പെരുന്നാ-ളിൽ മോ-ദി-പ്പിക്ക
നിൻ ശ്ലോ-മ്മോയും ശൈനോയും
ഞങ്ങൾ-സഹിതം വാ-ഴ-ട്ടെ.

## കുരിശു മുത്തുമ്പോഴുള്ള ഗീതം

(ഹദൌ ആമ്മെ)

ജാതികളേ! -മോദിപ്പിൻ-മറിയാമോ-തി
താതനെയാ-ർന്നെൻ തനയൻ-കബറീന്നേ-റി.

ദ്യുതിസുതരേ-ദ്യുതിസുതരേ! ദ്യുതിയാസ-ന്നം
പാരൊളിയാം-പകലതിനെ-സ്തോത്രം-ചെ-യ്‌വിൻ

ഉപഗതമാ-യുത്ഥാനം-ശിഷ്യന്മാ-രേ!
ഇതു ഞാൻതാ-നെന്നവളെ-ബോധിപ്പി-ച്ചാൻ

മറിയാം താനുൻമുഖിയായ്-നിലകൊള്ളു-ന്നോൾ
വെളിവാകാൻ-വരുമവനെ-കണ്ടാളാ-ദ്യം

ഉഴറിച്ചെ-ന്നറിയിപ്പിൻ-ശ്ലീഹന്മാ-രെ
ഉയിരാർന്നേ-നുയിരാർന്നേൻ-പതറീടേണ്ട.

ഗുരുവുയിരാർ-ന്നെന്നൊരു നൽ-ദൂതേകീ-ടിൻ
നൽപകലിൽ-ഭാഗ്യമെഴും-ശ്ലീഹന്മാ-ർക്കായ്.

മൃതിപുരിയെ-പ്പാഴാക്കിയ-മൃതനായോൻ-തൻ
മണവറയിൽ-ദൂതരിതാ-വെള്ളങ്കി-ക്കാർ

തോഷമൊട-പ്രേഷിതരോ-ടോതി സ്ത്രീ-കൾ
ധീരതയൊടു-മേവിൻ ഗുരു-ജീവൻ നേ-ടി.

ശീമോനേ!-വീക്ഷിക്കുക-പരമോത്ഥാ-നം
അവനെയേ-റ്റിക്ഷിതിയിൽ-നീ സാക്ഷി-ക്ക.

സുതനുയിർപൂ-ണ്ടീഹൂദാ മൃതനായ് താ-നേ
കയ്യാപ്പാ-തലതാഴ്ത്തി-ഹന്നാൻ വെ-മ്പി.

വാനവരാ-നിതകളോ-ടറിയിക്കു-ന്നു
മണവാളൻ-മൃതിപുരിയീന്നുയിരാർന്നേ-റി.

പാഞ്ഞൊളിവിൽ-പോയോരേ! -മിഴിനീർ നീ-ക്കിൻ
ഗുരുവുയിരാർ-ന്നുന്നമനം-മൗലിക്കേ-കിൻ

വൻപ്രഭയാൽ-കാവൽക്കാർ-വിറയാൽ പൂണ്ടു
നിരനിരയായ്-ദൂതന്മാർ-സത്യം പാ-ടി
പ്രഭനിശയെ-ബന്ധിച്ചു-പുലർ കാല-ത്തിൽ
പ്രഭയുദയം-ചെയ്തതിനാ-ലിരുൾ മായു-ന്നു
നിദ്രയ്ക്കായ്-വീരൻമൃതി-ലോകം പുകി
മതിയാകാ-ഞ്ഞുണർവാർന്ന-പ്പുരിധൂളി-ച്ചാൻ
മശിഹായാം-പൊൻപുലരീ! സ്തോത്രം സ്തോത്രം
സ്തോത്രം തേ-താത വിശുദ്ധാത്മാവി-ന്നും.

# സ്വർഗ്ഗാരോഹണം

## സ്ലീബാ ആഘോഷം

**(കിഴക്കോട്ട് തിരിഞ്ഞുകൊണ്ട് മസ് അക്കോനൂസ്സോ)**

നാഥാ! കരുണാ സമ്പന്നാ!
നിന്നുടെ പുനരുത്ഥാനമതും
നിന്നുടെ സ്വർഗ്ഗാരോഹണവും
കൊണ്ടാടും പെരുന്നാളുകളിൽ
നിൻമാനത്തിനു യോഗ്യമതാം
വചനങ്ങളെ ഞാൻ പാടീടും
നിൻ സ്ലീബായാൽ രക്ഷിതരാം
പുറജാതികളിപ്പെരുന്നാളിൽ
സ്തുതിയാൽ കീർത്തിക്കും നിന്നെ
ഞങ്ങളുമർത്ഥിച്ചോതുന്നു.

**കുറിയേ....കുറിയേ....കുറിയേ....**

**(പടിഞ്ഞാറോട്ട് തിരിഞ്ഞുകൊണ്ട് മസ് അക്കോനൂസ്സോ)**

ഉത്ഥാനത്തിൻ പരമാർത്ഥം
ബോധപ്പെട്ടെല്ലാവർക്കും
എങ്കിലുമതിലാമൂഢജനം
ഹന്തനിഷേധമുയർത്തുന്നു

യൂദജനത്താൽ ക്രൂശിതനോ
മഹിമയൊടാക്കബെറീന്നേറി
അതുലാഘോഷത്തോടിന്നാൾ
സ്വർഗ്ഗാരോഹം ചെയ്യുന്നു
പ്രാർത്ഥനയോടധുനാ ഞങ്ങൾ
അർത്ഥിച്ചീവിധമോതുന്നു.

കുറിയേ....കുറിയേ....കുറിയേ....

(വടക്കോട്ട് തിരിഞ്ഞുകൊണ്ട് മസ്അക്കോനൂസ്സോ)

കർത്താവേ! നിൻജനതതിമേ-
ലാർദ്രത കാണിച്ചീടണമേ
താവകമാമവകാശത്തിൽ
ലേശമജാഗ്രത കാട്ടരുതേ
നിൻസ്ലീബായിൻ വൻകൊടിയാൽ
ക്രൈസ്തവ മകുടമുയർത്തണമെ
പ്രാർത്ഥനയോടധുനാ ഞങ്ങൾ
അർത്ഥിച്ചീവിധമോതുന്നു.

കുറിയേ....കുറിയേ....കുറിയേ....

(തെക്കോട്ട് തിരിഞ്ഞുകൊണ്ട് മസ് അക്കോനൂസ്സോ)

പീഡിതനും രോഗാർത്തന്നും
സാധുവിനും ധനഹീനന്നും
ഗതിയറ്റോനും വിധവയ്ക്കും
തുണയായ് നാഥൻ മേന്മയെഴും
തൻശാന്തിയെയീജനതയിലും
സഭയിതിലും നിവസിപ്പിക്കാൻ
പ്രാർത്ഥനയോടധുനാ ഞങ്ങൾ
അർത്ഥിച്ചീവിധമോതുന്നു.

കുറിയേ....കുറിയേ....കുറിയേ....

(തുടർന്ന് ദൂതന്മാർ സേവിപ്പോനേ!....ഇത്യാദി സ്ലീബാ ആഘോഷം 28-ാം വശത്ത്)

# പെന്തിക്കോസ്തി

## ഒന്നാം ശുശ്രൂഷ

### പ്രാരംഭപ്രാർത്ഥന

ദൈവമേ നിന്റെ കൃപപോലെ....
(ഹൌദ്ശുദോയൊ)

സത്യമതാം-വാഗ്ദത്തം ശ്ലീഹർ-ക്കായ്
ഈ ദിവസത്തിൽ-പ്രേഷിപ്പിച്ചോ-നേ!
ദേവാ! ദയചെയ്തീടണമേ.

നിർമ്മലറൂ-ഹായെ ധന്യശ്ലീ-ഹർ-
ക്കീദിവസ-ത്തിൽ പ്രേഷിപ്പിച്ചോ-നേ! ദേവാ!....

വിമലാത്മം-ശ്ലീഹന്മാരിലിറ-ങ്ങീ-
ട്ടവരെവാ-ഴ്വിൻ നിറവുള്ളോരാ-ക്കി ദേവാ!....

പ്രേഷിപ്പി-ച്ചപ്പരിശുദ്ധാത്മ-ത്തെ
ഞങ്ങൾക്കുൾ-ക്കൺ തെളിവേകുക നാ-ഥാ! ദേവാ!....

വിമലത ഞ-ങ്ങൾക്കേവർക്കും നൽ-ക
രക്ഷകനേ! -നിൻ ജീവദ റൂഹാ-യാൽ ദേവാ!....

ശുദ്ധിയെഴും-ശിഷ്യസമൂഹത്തി-ന്നായ്
തീ നാവു-കളെ ഭാഗം ചെയ്തോ-നേ! ദേവാ!....

സംവൃതരാം-ശ്ലീഹർക്കെരിതീ നാ-വായ്
പരിശുദ്ധാ-ത്മാവിനെ ഭാഗിച്ചോ-നേ! ദേവാ!....

സുവിശേഷം-ഘോഷിപ്പാൻ റൂഹാ-യാൽ
ശ്ലീഹന്മാ-രെ വിജ്ഞാനികളാ-ക്കിയ ദേവാ!....

ബാറെക്മോർ-ശുബഹോ....മെനഓലം....

നമ്മൾക്കി-ന്നാ ശ്ലീഹരിലാവാസം-
ചെയ്ത വിശു-ദ്ധാത്മാവിനെ വന്ദി-ക്കാം ദേവാ!....

മൊറിയോ....

## പ്രാർത്ഥന

(കോനൂനൊയൌനോയൊ)

**കുതിരപ്പടയുടെ മേൽ ജയംകൊണ്ട് അവയുടെ പുറത്തു കയറിയിരുന്നവരെ സമുദ്രത്തിൽ നിപതിപ്പിച്ച പ്രബലനായ കർത്താവിനെ നാം സ്തുതിക്കണം.**

മൂടൽമഞ്ഞാലാവൃതവും ദൈവത്താലുല്ലിഖിതവുമാം നിയമം വികലവജസ്സാം മോശ വെടിപ്പായ് വായിച്ചു-കായിക മലിനത മനതളിരിൽനിന്നൊഴിവായപ്പോൾ-പാവനമാത്മജ്ഞാനത്തിൽ പരമുന്നതനായ് സൂക്ഷ്മമതാം ബോധം നേടി ദൈവികമാം സ്തോത്രം പാടി.

**ദൈവമായ യഹോവ ബലവാനും മഹത്വമുള്ളവനും ആകുന്നു. അവൻ നമുക്കു രക്ഷകനായിത്തീർന്നു.**

ഭീകരവും പാവനഹിതവുമാം തിരുവായരുളിച്ചെയ്തു എൻ പ്രിയരേയും തോഴരേയും വേറാക്കിച്ചതി ചെയ്വോൻ നിങ്ങളിലുണ്ടാകാ കാണുക. ഞാൻ താതനോടൊപ്പം തൻ സിംഹാസനമതിലുപവിഷ്ടൻ ശോഭിതരാവാൻ കാംക്ഷിച്ചീടുന്നോർക്കായ് ഞാൻ വർഷിച്ചീടുമമലാത്മാവിൻ ദാനം.

ബാറെക്മോർ....ശുബഹോ....മെനഓലം....

നേരാം വചനം ഗിരിമകുടം പുക്കുജ്ജ്വല ദർശനതേജസ്സാലവർ തൻ ഹൃദയങ്ങളെ നിറവാക്കി-വാഗ്ദത്തം പോൽ കൊടിയൊരു കാറ്റാൽ പ്രിയരെ മോദിപ്പിച്ചു-മശിഹാ വാഗ്ദാനപ്പടി തീനാവുകൾപോൽ പാവനറൂഹായെ വിഭജിച്ചേകി.

സ്തൗമെൻകാലോസ്....

## പ്രുമിയോൻ

**(റൂഹ്ക്കുദ്ശൊ-മെന്റൗമൊ)**

റൂഹ്ക്കുദിശാ-യവരോഹം ചെയ്തി-
ട്ടിപ്പരിപാവനമാം നാളിൽ
നരരൊടു സമ്മേളിച്ചാനവരെ
സ്വർഗ്ഗീയൻമാരാ-ക്കീ-ടാൻ
പരരോടും സ്വജന-ത്തോടും
ത്രിത്വത്തെയുൽഘോ-ഷിപ്പാൻ
തൽ വാഗ്ദാനം പ്രേ-ഷിപ്പി
ച്ചാശ്വാ-സം ശ്ലീഹർക്കേകി
ഭാഷകളരുളിയവൻ-ധ-ന്യൻ.
തീനാമ്പെന്നതുപോൽ റൂഹ്ക്കുദിശാ
ശ്ലീഹൻമാർക്കരുളപ്പെട്ടു
ലോകത്തോടവരുൽഘോഷിച്ചു
മൂന്നതി നിർമ്മലനാ-മങ്ങൾ
ഒന്നിൽ തൻമെയ്-രക്തങ്ങൾ
മറ്റതിലാത്മബലം-ശ്ലീഹർ-
ക്കേവം രണ്ടുപെരു-ന്നാളിൽ
ദാനം-നൽകിയവൻ സ്തുത്യൻ
നിജദാനങ്ങൾക്കായ്-സ്തോ-ത്രം

ബാറെക്മോർ-ശുബഹോ....

ശ്ലീഹന്മാ-രാശ്വാസപ്രദനെ
മേലീന്നും പ്രാപി-ച്ച-പ്പോൾ
നൂതനമാം-ഭാഷകൾ ഭാഷിച്ചു
ഗൂഢബലത്തെയാ-ർജ്ജിച്ചു
ചെന്നാശ്വാസകരം-ദൗത്യം
സൃഷ്ടികളോടുൽഘോ-ഷിച്ചു
അന്യരെ ശിഷ്യന്മാ-രാക്കി
താതാ-ത്മജവിലാത്മാവിൻ
നാമത്തിൽ-സ്നാനം നൽകി.

മെനഓലം....

മിസറേമിൽ-ചെന്നിസ്രായേലെ
വിടുവിക്കെന്നേവം സീ-നായ്
മലമേൽ മുൾ-ത്തരുവിൽ മോശയൊടായ്
സംസാരിച്ചവനാം-ദൈ-വം
രാജാക്കന്മാർ തൻ-കോട്ട
സഭതൻ കാവലുമാ-കട്ടെ
ത്രിത്വത്തിൻ പൊരുളാ-യീടും
താതാ-ത്മജവിമലാത്മാവി-
ന്നവരേറ്റീടട്ടെ-സ്തോത്രം.

മൊറിയൊ....

## എത്രോ

(സുമ്മോറൊ)

പാവനമാം പൊൻനീർച്ചാൽപോൽ
വായ്കളിൽ നിന്നും കാതുകളിൽ
ജീവൻ പ്രവഹിപ്പിച്ചീടും
നിബിയൻമാരെ കേട്ടീടുവിൻ
പാവനമാം സുവിശേഷത്തിൻ
സന്ദേശം കൈക്കൊൾവോർക്കായ്
സംരക്ഷിതമാം നൽകതിരും
ജീവനുമുന്നത രാജ്യമതും
കാഹളതുല്യം ഘോഷിക്കും
ശ്ലീഹന്മാരെ ശ്രദ്ധിപ്പിൻ

## വായനകൾ

| | | | |
|---|---|---|---|
| ഉല്പത്തി | 1: 1-9 | 2 രാജാ. | 2: 14-17 |
| അപ്പോ. പ്ര. | 19: 1-7 | 1 കൊരിന്തി. | 24: 20-25 |

(ഏവൻഗേലിയോനുമുമ്പുള്ള പെത്ഗോമൊ)

ഹാലേ....ഉഹാലേ....ആനന്ദപ്രദനാം റൂഹാ-എന്നെ
നയിക്കേണം നിൻ രക്ഷാമാർഗ്ഗത്തിൽ....ഹാലേലുയ്യാ

**ഏവൻഗേലിയോൻ-വി. യോഹ. 14: 1-17**

**ലുത്തിനിയാ**

**(മനീസൊ-മ്ശീഹോ ആലോഹൊ)**

മശിഹായാം ദൈവം മനസ്സാ
മെയ്യിൽ നമുക്കായ് പാടേറ്റു
പ്രേതജനത്തിൻ പുരിയിന്നും
പ്രോജ്വല കാന്തിയൊടെഴുന്നേറ്റാൻ
കന്മഷമൃതരും നഷ്ടരുമാം
നമ്മയുമങ്ങെഴുന്നേൽപ്പിച്ചാൻ
ആകെൽക്കറുസാ നീചാത്മ-
പ്പടയെന്നിവതൻ നിഷ്ഠുരമാം
കോയ്മയെ നമ്മിൽ നിന്നുമഹോ
നീക്കിപ്പാടെ മായിച്ചു.

## രണ്ടാം ശുശ്രൂഷ

**പ്രാർത്ഥന**

**(കോനൂനൊ യൗനോയൊ)**

ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ കർത്താവേ! നീ എന്നന്നേക്കും വാഴ്ത്തപ്പെട്ടവനും മഹത്വമുള്ളവനും ശ്രേഷ്ഠനും ആകുന്നു.

നാനാവിധ വാദ്യങ്ങളുമൊത്തതിമധുരിമയോലും രാഗത്തൊടു കാഞ്ചന നിർമ്മിത ബിംബങ്ങളെവന്ദിപ്പു- പാർത്താലിന്നാശ്വാസദനാം റൂഹായുടെ കാരുണ്യം- നമ്മെ സമബലനായാദിയെഴാത്തവനായ് വാഴ്വോനാം മൂന്നാമനെ വന്ദിച്ചാഘോഷിപ്പാൻ പ്രേരിപ്പിക്കുന്നു- എന്നന്നേക്കും നീ ധന്യൻ.

> പരിശുദ്ധനായുള്ളോവേ! നിന്റെ മഹനീയ നാമം വാഴ്ത്തപ്പെട്ടതാകുന്നു. നീ എന്നന്നേക്കും മഹത്വമുള്ളവനും ശ്രേഷ്ഠനുമാകുന്നു.

ദൈവിക ദർശനസമ്പന്നൻ യൂയേൽ ആദ്യവചസ്സാം ദൈവത്തിൻ തിരുമൊഴിയെന്നോണം-സർവ്വജഡങ്ങളിലും പകരും ഞാനെന്നാത്മാവിനെയെന്നാർത്താൻ മൂന്നാമാളാമേകപ്രകൃതി കതിരുകൾ മൂന്നുള്ളോനേ! തേജോദാതാവേ!-നീയെന്നേക്കും ധന്യൻ താനെന്നേവം നാമും ഘോഷിപ്പാൻ.

ബാറെക്മോർ-ശുബഹോ....മെനഓലം....

ഭാവത്തിന്നൈക്യത്തിൽ സമമധികാരമെഴും മൂന്നതിപാവനമാം ക്നൂമാകളെ നാം സവിശേഷം പൂജിപ്പാൻ മൂന്നാംമണി നേരം റൂഹായുടെ കൃപയാവാസം ചെയ്തു-ഈ ദിനമോ കർത്താവിൻ ദിനമാം ഞായറുതന്നെ-സ്രഷ്ടാവേ! നീയെന്നേക്കും ധന്യൻ താനെന്നേവം ജനകാത്മജവിമലാത്മാവൊടു നാമാർത്തീടേണം.

> കർത്താവിന്റെ സകല ദാസൻമാരുമേ! അവനെ വാഴ്ത്തി എന്നേക്കും സ്തുതിച്ചു പുകഴ്ത്തുവിൻ.

ആത്മാവാം ദൈവത്തിൻ മൂന്നാം കതിരിൽ ദൃഷ്ടാന്തം-ബന്ധനമെല്ലാമൊഴിവാക്കീട്ടെരിതീയിൽ പനിനീർ വീഴ്ത്തി-പൈതങ്ങളവൻപേർക്കായ് സ്തോത്രം പാടുന്നു- രക്ഷകനാം സ്രഷ്ടാവാമവനേയുപകാരിയെന്നകണക്കെല്ലാ-സൃഷ്ടികളും സവിശേഷം വാഴ്ത്തുന്നൊന്നായ്.

> ഹാനനിയാ, ആസറിയാ, മീശായേൽ എന്നിവർ അഗ്നിച്ചൂളയിൽവെച്ച് കർത്താവിനെ വാഴ്ത്തി അവനെ നിങ്ങൾ എന്നേക്കും സ്തുതിച്ചു പുകഴ്ത്തുവിൻ.

സംവൃതരും വിമലരുമാം ശ്ലീഹന്മാരോടായ്- തീനാവെന്ന വിധം റൂഹാ നിങ്ങളിലാഗതമാകും- ആ ധന്യൻ നിങ്ങളിലോ രോരുത്തനിലും ചെയ്തിടുമാവാസം-എന്നരുളിയ രക്ഷാകരമാം, വാഗ്ദത്തം മിശിഹായോർത്തു-നിൻ സന്നിധി വിട്ടൊരു സൃഷ്ടി കളവനാൽ സ്തുതിതേ പാടും.

ബാറെക്മോർ-ശുബഹോ....മെനഓലം....

രാജാവേ! ശാരീരികമാം നിന്നാഗമനത്തേയും- താതോത്ഭ വനുമസൃഷ്ടിയുമായ് സ്രഷ്ടാവിൻ നിലയിൽ നിനക്കു സമാ നനുമാം റൂഹായേയും മുൻചൊന്നോരാം നിബിയൻമാരുടെ പരി പാവനമാത്മബലത്താൽ നിശ്വസിതംവദനം ശ്രേഷ്ഠം-സാദര മവരോടൊപ്പം നിന്നെ വിശ്വാസികളാമടിയാരെല്ലാരും വന്ദിക്കുന്നു.

സ്തൗമെൻകാലോസ്.കുറിയേ....

## പ്രൊമിയോൻ

(മൊറിയൊ മോറാൻ)

ഈശാ നാഥാ! വാരപ്പെരുന്നാളായിടുമീ
പെന്തിക്കോസ്തീൻ-പാവനമാം നാളിൽ
തീപോലെത്തി-പാറക്കലീത്തായാം റൂഹാ
വെണ്മാടത്തിൽ-നൽശിഷ്യൻമാർക്കായ്

സദ്വിശ്വാസം-സ്നേഹം സൽഗതിയെന്നിവയാൽ
പൂർണ്ണത നൽകീ-ചെന്നുൽഘോഷിച്ചാർ
ഹാലേലുയ്യാ-നേർവഴിവിട്ടൊരു ജാതികളെ
ശീലിപ്പിച്ചു-സത്യത്തിൻ മാർഗ്ഗം.

ഈശാ നാഥാ! സ്വർഗ്ഗാരോഹത്തിൻ നാൾ നീ
നിൻ പന്തിരുവർ-ക്കേകീ വാഗ്ദാനം
താതങ്കൽ ചെ-ന്നാശ്വാസദനെയയയ്ക്കും ഞാൻ
അവനാൽ നിങ്ങൾ-സ്ഥൈര്യം നേടീടും

ശീലിപ്പിക്കും-നിങ്ങളെ നിർമ്മലമാം മർമ്മം
ദുഷ്ടന്നെതിരായ്-വാളേന്തും-നിങ്ങൾ
ഹാലേലുയ്യാ-തെറ്റിപ്പോയോരാമാന്യർ-
ക്കേകും നിങ്ങൾ-നേരാം വിശ്വാസം.

ബാറെക്മോർ....ശുബഹോ....

ഈശാ നാഥാ! പെന്തിക്കോസ്തിൻ പാവനമാം
ഈ ദിവസത്തിൽ-യാചിപ്പൂ ഞങ്ങൾ
ശുദ്ധാത്മാവിൻ-ദാനത്താൽ ബലമേകണമേ
ദുഷ്ടാത്മാവാം-വൈരിയൊടേറ്റീടാൻ
ഹാലേലുയ്യാ-ത്രിത്വത്തിൻ വൻമർമ്മത്തെ
വന്ദിച്ചെങ്ങൾ-സ്തോത്രം ചെയ്യേണം.

മെനഓലം....

ശ്ലീഹന്മാരേ! വിശ്വാസത്തിൻ ശില്പികളേ!
നിർമ്മലസഭയെ-നിർമ്മിതി ചെയ്തോരേ!
ആനന്ദിപ്പിൻ-ജീവദറൂഹായാം വീഞ്ഞിൽ
ഇരുളാണ്ടോർതൻ-വെളിവായ് തീർന്നീടാൻ
പരമോന്നതമാം-ഏകമതാം സാരാംശത്തിൽ
പൊരുളൊന്നായി-ക്നൂമാ മൂന്നാകും
ഹാലേലുയ്യാ-താതാത്മജ റൂഹായാകും
ത്രിത്വത്തേയുൽഘോഷിച്ചോതീടിൻ.

മൊറിയൊ....

## എത്രോ

(സുമ്മോറൊ)

നാഥാ! താവകമാം രാജ്യം
വിശ്വവ്യാപകമാം രാജ്യം
താവകമധികാരം പാരിൽ
സീമകളോളം വാഴുന്നു
നിൻ കൃപയാൽ ഞാൻ പ്രണമിക്കും
നിൻപരിപാവന നിലയത്തിൽ

## വായനകൾ

| | | | |
|---|---|---|---|
| 2 രാജാ. | 2: 14–17 | യോവേൽ | 2: 25–35 |
| അപ്പോ.പ്ര. | 19: 8–12 | 1 കൊരിന്തി. | 14: 26–33 |

(ഏവൻഗേലിയോനു മുമ്പുള്ള പെത്ഗോമൊ)

ഹാലേലുയ്യാ- ഉഹാലേലുയ്യാ- എന്നിലൊരമലം ഹൃദയത്തെ സൃഷ്ടിക്കുക ദേവേശാ! -നൂതനമാക്കുക നിൻ സുസ്ഥിരറൂഹായേയെന്നിൽ ഹാലേലുയ്യാ.

## ഏവൻഗേലിയോൻ വി. യോഹ. 4: 13–21

### ലുത്തിനിയ

(മാനീസൊ-മേത്തുൽഹോദെ)

പെന്തിക്കോസ്തിൻ നാൾവരെ നാം
പ്രണമിക്കാറില്ലർത്ഥനയിൽ

ദൈവികഗായകനിബിയാകും
ദാവീദിനൊടൊപ്പം ഞങ്ങൾ

വൈരികളൊടെതിരിട്ടേവം
വീറൊടു പാടിപ്പറയുന്നു

ദ്വേഷികളൂഴിയിൽ നിപതിച്ചു
സോത്സാഹം നിലകൊണ്ടെങ്ങൾ

പാവനറൂഹാ തീനാവായ്
കാന്തിചൊരിഞ്ഞപ്പോൾ കാണ്മാൻ

കണ്ണുകൾ മഞ്ചുകയാൽ ഞങ്ങൾ
വിധിപോൽ നതിചെയ്തീടുന്നു.

# മൂന്നാം ശുശ്രൂഷ

## പ്രാർത്ഥന

(മാവൂർബോ)

മറിയാം പറഞ്ഞു: എന്റെ ദേഹി കർത്താവിനെ സ്തുതിക്കുന്നു. എന്റെ ആത്മാവ് എന്റെ രക്ഷിതാവായ ദൈവത്തിൽ ആഹ്ലാദിച്ചു. എന്തെന്നാൽ അവൻ തന്റെ ദാസിയുടെ വിനയത്തെ കടാക്ഷിച്ചു. ഇതുമുതൽ സർവ്വ തലമുറകളും എന്നെ ഭാഗ്യവതി എന്നു കീർത്തിക്കും.

രാജ്ഞീ! മാതാവേ! സകലധരാതലകന്യാകാന്തി! ശാന്തി ഭാഷണപടുതയെഴും നാവും ശബ്ദിപ്പാൻ കഴിവോലും വായും നിന്നെവഴിപോൽ വാഴ്ത്താനപ്രാപ്തം-വാക്യങ്ങൾക്കപ്പുറമാം നിൻ ഗർഭാധാനത്തെത്തേറീടാൻ പ്രാഗത്ഭ്യം ബോധങ്ങൾക്കില്ലേതും.

അവൻ സ്വഹസ്തംകൊണ്ട് വിജയം നേടി. മനസ്സങ്കല്പംകൊണ്ട് അഹങ്കരിച്ചിരുന്നവരെ ചിതറിച്ചു. പ്രബലന്മാരെ സിംഹാസനങ്ങളിൽ നിന്ന് ഇറക്കി, വിനീതരെ ഉദ്ധരിച്ചു.

ദൈവത്തിൻവിതകൈക്കൊണ്ടൊരു ബാലിക വിമലത നേടി- താതൻ തൻവലയമായവരും തനയൻമൂലം മണ്മയമാം മനുജകുലത്തിനുജീവനമാം ഔഷധമാവാൻ ബാലിക തനിയേ വേദനകൂടാതതിനേയേറ്റു- ഈ വേളയിലാശ്വാസദനാം റൂഹായിൻ കൃപ ഞങ്ങൾക്കായ് പ്രേഷിപ്പിക്ക.

ബാറെക്മോർ....ശുബഹോ....മെനഓലം....

ദൈവികകൃപയാൽ നിശ്വാസം പൂണ്ടോർ ഞങ്ങൾ-കതിരോനെപ്പോലൊളി തേടിപ്പാവനവസനം പോൽ ധവളിമ നേടേണം- ബോധം ബലമിവകളിലൈക്യം നേടിക്കതിർ മൂന്നുടയോരേകപ്രകൃതിയെ-വിശ്വാസികൾ നാം സാമോദം സ്തുതി ചെയ്യേണം.

സ്തൗമെൻകാലോസ്....

## പ്രൊമിയൂൻ

(ബ്ഹോനൊയൌമൊ കാദീശൊ)

ആശ്വാസം നൽകും റൂഹാ-യിപ്പരിപാവനമാം നാളിൽ
തീനാമ്പെന്നവിധം വന്നു-പന്തിരുവർക്കരുളപ്പെട്ടു.

മാനസധൈര്യമവർക്കേകി
പോയ് ജനകാത്മജറൂഹായാം.

ത്രിത്വത്തിൻ മർമ്മം-സൃഷ്ടികളോടുൽഘോഷിച്ചാർ
നാഥൻ തൻദാനം നേടാൻ-ശിഷ്യന്മാരൊന്നിച്ചപ്പോൾ
തീനാമ്പിൻ സാദൃശ്യത്തിൻ-റൂഹാക്കുദിശാ വാനീന്നെത്തി

പ്രഭയുൾക്കാമ്പിനവർക്കേകി
ജ്ഞാനം പരിശീലിപ്പിച്ചു

പോയാരവരെങ്ങും-ഭോഷ്ക്കിന്നെതിരായ് പോരാടാൻ

ബാറെക്മോർ....ശുബഹോ....

പാറക്കലീത്തായാംറൂഹാ-നിർമ്മലശിഷ്യസമൂഹത്തിൽ
വന്നുൽകൃഷ്ടരഹസ്യത്തെ-ഭൂതലഭാഷകളിൽ ചൊന്നു

ജനകസുധാത്മാവിൻ പേരിൽ
പാപം പോക്കാനും രോഗം

മായിപ്പാനുമവർ-ക്കധികാരം ദാനം ചെയ്തു.

മെനഓലം....

മർമ്മങ്ങൾക്കെതിരായോരീ-പരിപാവനമാകും നാളിൽ
ആശ്വാസപ്രദനാം റൂഹാ-ജ്വാലകണക്കാ സൗധത്തിൽ

ആഗതനായ് ശിഷ്യൻമാരേ
ശക്തിസഹായം വിജ്ഞാനം

ശ്രേഷ്ഠാനുഗ്രഹമെ-ന്നിവയിൽ പൂർണ്ണന്മാരാക്കി.

മൊറിയൊ....

### എത്രോ

(സുമ്മോറൊ)

കർത്താവേ! യോഗ്യം സതതം
നിൻ ഭവനത്തിനു പരിശുദ്ധി
ഉടയോൻ വാഴുന്നഭിവന്ദ്യൻ
ഉടയോൻ നാഥൻ ബലമേന്തി

### വായനകൾ

| | |
|---|---|
| ഹസ്ക്കിയേൽ | 47: 1-12 |
| ഏശായാ | 42: 1-7, 61: 1-3 |
| അപ്പോ.പ്ര. | 2: 1-21 |
| 1 കൊരിന്തി. | 14: 20-33 |

(ഏവൻഗേലിയോനുമുമ്പുള്ള പെത്ഗോമൊ)

ഹാലേലുയ്യാ-ഉഹാലേലുയ്യാ-ആഗതനായ് പാവന
റൂഹാ-നിങ്ങളിലോരോരുത്തനിലും ചെയ്യട്ടാവാസം-
ഹാലേലുയ്യാ.

### ഏവൻഗേലിയോൻ

**വി. യോഹന്നാൻ 14: 25-27, 16: 1-15**

(മാനിസോ-മെശ്ത്തൌദ് ഖൗനാൻ)

പരിപാവനമാം ത്രിത്വത്തിൻ-പരിപൂർണ്ണാരാധന ഞങ്ങൾ
തേറിയതാശ്വാസപ്രദനാം-റൂഹായാൽതന്നെ സത്യം;
ആത്മയൻ തന്നെ ദൈവം-ദൈവത്തെയാരാധിപ്പാൻ
നേരിലുമാത്മാവിലുമവനെ-പൂജിച്ചീടാൻ ബാദ്ധ്യസ്ഥൻ.

### സമാപന പ്രാർത്ഥന

